# സിംഗപ്പൂർ ഓർമ്മകൾ






## മാലതി മോഹൻ ദാസ്

## &

## മോഹൻദാസ് കെ പി ( ഭാഗം 2)

## ആമുഖം

ഞങ്ങൾക്ക് , എനിക്കും ശ്രീമാനും ആദ്യമായി ഒരു വിദേശ രാജ്യത്ത് താമസിക്കുവാൻ അവസരം ഉണ്ടായത് അല്പം വൈകിയാണ് , അതും അദ്ദേഹത്തിന്റെ ഒരു പൂർവ വിദ്യാര്ഥിയുടെ സഹായത്താല്. . ആർ ഈ സി യിൽ നിന്ന് ഒരു വര്ഷം അവധിയെടുത്തു ഞങ്ങൾ അങ്ങനെ സിംഗപൂരിൽ എത്തി . ആദ്യമായി ഒരു അന്യ രാജ്യത്ത് താമസിക്കുമ്പോൾ ഉണ്ടായ അനുഭവങ്ങളൾ പങ്കുവെക്കുന്നു. (April – October 1998) അല്പം ആത്മകഥാ രൂപത്തിലായത് അരോചകമല്ലെന്ന് കരുതുന്നു. വായിക്കുക, വിമർശിക്കുക, കഴിയുമെങ്കിൽ പ്രോത്സാഹിപ്പിക്കുക

നന്ദി നമസ്കാരം

മാലതി മോഹൻദാസ്

(malathykuttyn@gmail.com)

## 1.സിംഹപുരത്തെക്ക് ആദ്യമായി_

നമ്മുടെ ശ്രീമാന് ആദ്യം മുതലേ വിദേശത്ത് പോയി പഠിക്കണമെന്ന് ആഗ്രഹമുണ്ടായിരുന്നു. അതിനു നാട്ടിലെ ആദ്യത്തെ എഞ്ചിനീയറും കാലിഫോർണിയാ യൂണിവേര്സിറ്റിയിലെ അദ്ധ്യാപകനുമായിരുന്ന ചേട്ടൻ പ്രോത്സാഹിപ്പിച്ചിരുന്നു. എന്നാൽ വീട്ടിലെ സാഹചര്യവും സഹോദരങ്ങളോടുള്ള ഉത്തരവാദിത്വവും കാരണം അത് മനസ്സിന്റെ ഒരു മൂലയിൽ ഒതുക്കിവച്ചിരുന്നു. പിന്നീട് കോഴിക്കോട്ട് വന്നു ജോലിക്കിടയിൽ ഐ ഐ ടി യിൽ നിന്ന് എം ടെക് പഠനം കഴിഞ്ഞു ചില ശ്രമങ്ങൾ നടത്തി . അതും ഫലപ്രദം ആയില്ല.ഐ ഐ ടി ഡൽഹിയിൽ നിന്ന് പി എച്ച് ഡിയും കിട്ടിക്കഴിഞ്ഞു വീണ്ടും വീണ്ടും ശ്രമിച്ചു. പോസ്റ്റ് ഡോക്ടോറൽ ഫെലോഷിപ്പ് എങ്കിലും കിട്ടുമോ എന്നു നോക്കി.. വിജയം കയ്യൊഴിഞ്ഞു. ക്രമേണ കുട്ടികൾ വലുതായി. അവരെ നേരെ നയിക്കാൻ എനിക്ക് തനിച്ചു ആവുകയില്ല എന്ന് മനസ്സിലാക്കി ആഗ്രഹങ്ങളെ ഉറക്കി കിടത്തിയിരിക്കുകയായിരുന്നു. അങ്ങനെ ഇരിക്കുമ്പോഴാണ് പണ്ടു പഠിപ്പിച്ച ഒരു വിദ്യാർത്ഥിയുടെ സഹായത്തിൽ സിംഗപൂരിൽ ജോലി കിട്ടുന്നത്. അവിടെ കിട്ടുന്ന കൂടുതൽ ശമ്പളത്തെക്കാൾ മറ്റു രാജ്യങ്ങൾ കാണാനും അവിടത്തെ രീതികൾ മനസ്സിലാക്കാനും ആയിരുന്നു ആഗ്രഹം. കുട്ടികൾ രണ്ടു പേരും ദൈവാനുഗ്രഹത്താൽ മെരിറ്റിൽ തന്നെ പ്രവേശനം വാങ്ങി പ്രൊഫഷണൽ കോളേജുകളിൽ പഠനം തുടരുന്നു. മറ്റു പ്രാരാബ്ധങ്ങളും കുറഞ്ഞു . അങ്ങനെ വൈകി വന്ന വസന്തം രണ്ടു കയ്യും നീട്ടി സ്വീകരിച്ചു ഞാനും കൂടെ പുറപ്പെടാൻ തീരുമാനിച്ചു. ആശാൻ തനിയെ പോകാൻ തീരെ താല്പര്യവുമില്ലായിരുന്നു.

അച്ഛനുമായി ഒരിക്കൽ ബോംബെയിൽ പോയിരുന്നത് മാത്രമാണ് വിമാന യാത്രയുടെ പരിചയം. കോഴിക്കോട്ട് നിന്ന് വിമാനത്തിൽ കയറി അച്ഛനുമായി ബോംബേയ്ക്ക് പോയപ്പോൾ വിമാനത്തിൽ കയറി ഇരുന്നു അവർ കൊണ്ടുവന്ന ഭക്ഷണം വിശദമായി രുചി അറിഞ്ഞു കഴിച്ചു കഴിഞ്ഞപ്പോൾ ഇറങ്ങാൻ സമയം ആയി എന്ന് പറഞ്ഞു. അത് കൊണ്ടു വിമാനയാത്ര എന്താണെന്നു ശരിക്കും പരിചയം പോര. എങ്കിലും ചെറിയതെങ്കിലും ഈ പരിചയത്തിന്റെ ബലത്തിലാണ് സിങ്കപ്പൂരിലെക്കുള്ള യാത്രക്ക് തയ്യാറെടുത്തത്. അന്ന് സിങ്കപൂരിലേക്ക് കേരളത്തിൽ നിന്നു നേരിട്ടുള്ള വിമാനം ഇല്ല. മദിരാശിയിൽ ചെന്നു സിങ്കപ്പൂർ എയർലൈൻസ് പിടിക്കണം. പോരാഞ്ഞ് അവരുടെ ചിലവിൽ ആയതുകൊണ്ട് സിങ്കപ്പൂർ എയർലയിൻസിന്റെ വിമാനത്തിൽ യാത്ര ചെയ്യണമെന്നും ഉണ്ട് . ഇന്നു തിരുവനന്തപുരത്ത് നിന്നും കൊച്ചിയിൽ നിന്നും സിങ്കപ്പൂർ വിമാന കമ്പനിയുടെ തന്നെ വിമാനങ്ങളുണ്ടല്ലോ. ഞങ്ങൾ തീവണ്ടിയിൽ മദിരാശിയിലേക്കു പുറപ്പെട്ടു. ടിക്കെറ്റു കാലേകൂട്ടി ബുക്കു ചെയ്തിരുന്നു എങ്കിലും വണ്ടിയിൽ നല്ല തിരക്കായിരുന്നു. കാരണം ഹജ്ജിന് പോകുന്ന കുറെ ആൾകാർ ഞങ്ങളുടെ കംപാർട്മെന്റിൽ ഉണ്ടായിരുന്നു. കോഴിക്കോട് സ്റ്റേഷനിൽ ഒരാളെ യാത്രയാക്കാൻ ഇരുപത്തഞ്ചു പേർ കുറയാതെ എത്തുകയും അവരിൽ പകുതിയാൾക്കാരെങ്കിലും ട്രെയിനിൽ സാധനങ്ങളുമായി കയറി മറ്റു യാത്രക്കാർക്ക് ബുദ്ധിമുട്ടാക്കുന്നത് സാധാരണ സംഭവമാണല്ലോ. ഇപ്പോഴും കഥ അങ്ങനെ തന്നെ. മദിരാശിയിൽ നിന്നും സൌദി വിമാനത്തിൽ ഹജ്ജിനു പോകാൻ വന്നവരെ യാത്രയാക്കാൻ ധാരാളം ആൾകാർ . ഏതായാലും മദിരാശിയിൽ എത്തി ടി നഗറിൽ ഉള്ള ഒരു സുഹൃത്തിന്റെ വീട്ടിൽ കൂടി. അവരുടെ

ഒന്നാം തരം വെജിറ്റെറിയൻ ഭക്ഷണം ആസ്വദിച്ചു. ഞങ്ങൾ കൊണ്ടു പോയ കോഴിക്കൊടൻ ചിപ്സും അലുവയും അവർക്കും. അവിടത്തെ വീട്ടമ്മയുമായി പുറത്ത് പോയി രണ്ടു മൂന്നു സാരിയും വാങ്ങി രാത്രിയിൽ ഭക്ഷണം കഴിഞ്ഞു വിമാനത്താവളത്തിലേക്ക് തിരിച്ചു., പതിനൊന്നു മണിക്കായിരുന്നു പറക്കേണ്ടത് എന്ന് തോന്നുന്നു. മദിരാശി നഗരം വിദ്യുഛക്തി വെളിച്ചത്തിൽ കുളിച്ചുനിൽക്കുന്ന സമയത്തു ആകാശയാത്ര തുടങ്ങി. മദിരാശി വിട്ടുകഴിഞ്ഞപ്പോൾ ഒന്നും കാണാനില്ല.താഴെയുള്ള ഇന്ത്യാ മഹാസമുദ്രം മാത്രം. അല്പം ഉറങ്ങാൻ ശ്രമിച്ചു .നാലു മണിക്കൂർ കൊണ്ടു വിമാനം സിങ്ങപൂരിലെ ചാംഗി വിമാനതാവളത്തിലെത്തി. ബോംബെ വിമാനത്താവള ത്തിനേക്കാൾ വളരെ വലിയതാണ്.ചാംഗി. കഷ്ടിച്ചു കോഴിക്കോടു ജിലയ്യുടെ അത്രമാത്രം വിസ്തൃതി ഉള്ള ഈ ചെറിയ രാജ്യത്തിൽ ഇത്രയും വലിയ വിമാനത്താവളം! ചാള അടുക്കിയതുപോലെ വിമാനങ്ങൾ നീണ്ടു നിരന്നു കിടക്കുന്നു. ഇന്ത്യയും സിങ്കപൂരും തമ്മിൽ രണ്ടുമണിക്കൂർ സമയ വ്യത്യാസം ഉള്ളതുകൊണ്ട് രാവിലെ അഞ്ചു മണിക്കാണ് അവിടെ എത്തിയത്. എയർപോർട്ടിൽ ഞങ്ങളെ സ്വീകരിക്കാൻ ആശാന്റെ ഒരു പൂർവ വിദ്യാര്ത്ഥി സുരേഷ് പണിക്കർ എത്തിയിരുന്നു. കോഴിക്കോട് യൂണിവേര്സിറ്റി യില് മൂന്ന് പ്രാവശ്യം തുടർച്ചയായി കഥകളിക്കു ഒന്നാം സ്ഥാനം വാങ്ങിയ ഇലക്ട്രോണിക്സ് എഞ്ചിനീയറിംഗ് ബിരുദ ധാരി.സിങ്കപൂരിൽ ജോലി ചെയ്യുന്നയാള്. പുലർച്ചെ അഞ്ചു മണിക്ക് അയാൾ എയർപോർട്ടിൽ ഹാജര്, ഞങ്ങളെ അയാളുടെ സ്വന്തം ഫ്ലാറ്റിലേക്ക് നയിക്കാൻ . നേരം പുലർന്നു തുടങ്ങി വരുന്നേ ഉള്ളൂ. എങ്ങും നിശ്ശബ്ദത മാത്രം. നാട്ടിലെപ്പോലെ കിളികളുടെയോ എന്തിന് കാക്കയുടെ പോലുമോ കരച്ചിൽ കേൾക്കാനില്ല.ഞങ്ങളുടെ

ആറു മാസത്തെ സിങ്കപൂര് വാസത്തിനിടക്ക് ഒരിക്കൽ പോലും കിളികളുടെ ശബ്ദം കേട്ടിട്ടില്ല. ജുറോങ്ങ് പക്ഷി സങ്കേതത്തിലല്ലാതെ.

## 2.ചാന്ഗിയിൽ നിന്നു ഫ്ലാറ്റിലേക്ക്

ചാംഗി എയർപോർട്ട് വലിപ്പത്തിൽ ഏഷ്യയിൽ രണ്ടാമത്തെതാണെന്നു തോന്നുന്നു. അന്നുതന്നെ രണ്ടു മിനുട്ടിൽ ഒരു വിമാനം പറന്നുയര്ന്നിരുന്നു.ജപ്പാൻ ഓസ്ട്രേലിയ, അമേരിക്കയുടെ പസിഫിക് തീരത്തുള്ള കാലിഫോർണിയ മുതലായ പട്ടണങ്ങളിലേക്കു സിങ്കപ്പൂർ വഴിയാണെളുപ്പം. അന്താരാഷ്ട്ര തീയതിരേഖ (dateline ) കടന്നു പോകുന്നത് കൊണ്ടു അങ്ങോട്ടുപോകുംപോൾ സമയവും ലഭിക്കാം.വിമാനങ്ങൾ നാട്ടുഭാഷയിൽ പറഞ്ഞാൽ 'മത്തി അടുക്കുന്നതു' പോലെ അലെങ്കിൽ ചാകരയുള്ള കടപ്പുറത്ത് വള്ളങ്ങൾ കിടക്കുന്നതുപോലെ കാണാം. ഞങ്ങൾ താമസിക്കുന്ന സ്ഥലത്തേക്ക് എയർപോർട്ടിൽ നിന്നു അരമണിക്കൂർ ടാക്സിയിൽ യാത്രയുണ്ടു. നേരം പുലര്ന്നതുകൊണ്ടു റോഡിലേക്ക് തന്നെ നോക്കിയിരുന്നു. വളരെ വൃത്തിയായും അടുക്കായും നിർമിച്ച നിരത്തുകള്. വഴിവിളക്കുകളുടെ വൈദ്യുതി ബന്ധങ്ങളെല്ലാം ഭൂമിക്കടി യില്.കെട്ടിടങ്ങളെല്ലാം പുതിയതായി പൈയിന്റടി ച്ചതുപോലെ. സിങ്കപ്പൂർ എന്ന രാഷ്ട്റം ഉണ്ടായത് തന്നെ രണ്ടാം ലോക മഹായുദ്ധത്തിന് ശേഷമാണ്. ഏകദേശം 700 ച കിലോമീറ്ററിലധികം വിസ്തീർണമില്ലാത്ത ( സുമാർ കോഴിക്കോട് ജില്ലയുടെയത്ര ) സിങ്കപ്പൂർ ഒരു സ്വതന്ത്ര രാഷ്ട്രമായത് 1965 ഇൽ ആണ്. ഈ രാജ്യം 43 വർഷത്തിനകം കൈവരിച്ച പുരോഗതി അസൂയാവഹമാണ്. വെള്ളം മലയേഷ്യയിൽ നിന്നാണ്. ഭക്ഷണ സാധനങ്ങൾ

സിംബാബ്വേയിൽനിന്നു വരെ വരുന്നുണ്ട്. പാൽ ആസ്ട്രേലിയയിൽ നിന്നു. മാംസം യൂറോപ്പിൽ നിന്നു അങ്ങനെ. ഇലക്ട്രോണിക് ഉപകരണങ്ങൾ അല്ലാതെ ഒന്നും തന്നെ ഇവിടെ ഉണ്ടാക്കുന്നില്ല( ഇന്നത്തെ കേരളം പോലെ , ശരിക്കും ഒരു കൺസ്യൂമർ രാഷ്ട്രം). എല്ലാ പ്രധാനപ്പെട്ട multinational കമ്പനികളും ഇവിടെ പ്രവര്ത്തിക്കുന്നു. ടേൺ ഓവറിന്റെ ഒരു നിശ്ചിത ശതമാനം ഇവിടെത്തന്നെ ചിലവാക്കണം എന്ന് നിയമമാണ്. വിദ്യാഭ്യാസ സ്ഥാപനങ്ങളിലെ ഗവേഷണത്തിനുൾപെടെ ഈ തുക ഉപയോഗിക്കാം. വ്യാപാരമാണ് അടുത്ത വ്യവസായം. ഷോപ്പിങ്ങിനു പോകുന്നവരുടെ പറുദീസയാണ് സിങ്കപ്പൂര്. എന്ത് വേണമോ അത് മുസ്തഫ പോലെയുള്ള സൂപ്പര്മാർക്കറ്റിൽ കിട്ടും. പോക്കെറ്റ് നിറഞ്ഞിരിക്കണമെന്നു മാത്രം.

# 3.സിങ്കപ്പൂർ ക്ലീൻ സിറ്റി - ഫൈൻ സിറ്റി






സിങ്കപൂര് ഒരു fine സിറ്റി ആണെന്ന് പറയാറുണ്ട്. എന്തിനും ഏതിനും ഫൈനടിക്കുമെന്നു അവിടെ എഴുതിവച്ചിരിക്കുന്നു. പക്ഷെ ഞങ്ങൾ അവിടെ ആരും ഫൈൻ കൊടുക്കുന്നത് കണ്ടിട്ടില്ല അല്ലെങ്കിൽ ഫൈൻ കൊടുക്കേണ്ടിവരുന്ന രീതിയിൽ പെരുമാറുന്നത് കണ്ടിട്ടില്ല സ്കൂൾ കുട്ടികൾ പോലും ബസ്സിൽ നിന്നിറങ്ങുമ്പോൾ ടിക്കെറ്റ് ഇടാനുള്ള പെട്ടി അന്വേഷിക്കുന്നത് കാണാം. റോഡിൽ കണ്ടതെല്ലാം വലിച്ചെറിയുന്ന സ്വഭാവം ഇല്ല ഉണ്ടാകാതിരുന്നാൽ നന്ന്. നമ്മുടെ നാട്ടുകാർ അവിടെ ചെല്ലുമ്പോൾ അറിയാതെ ഈ പണി ചെയ്തു എന്ന് വരാം. പക്ഷെ 500- 1000 സിങ്കപ്പൂർ ഡോളർ ഫൈൻ കൊടുക്കണമെന്ന് കാണുമ്പോൾ നമ്മളും മര്യാദക്കാരാവും, മാന്യന്മാരും. പ്ലാസ്റ്റിക് ഉപയോഗം നിരോധിച്ചിട്ടില്ല പക്ഷെ 30 - 40 നിലയുള്ള ഫ്ലാറ്റിന്റെ മുകളിൽ നിന്നു പോലും ആരും താഴെയ്കു വലിച്ചെറിയാറില്ല ഭക്ഷണത്തിന്റെ അവശിഷ്ടം ഒരു കവറിലും മറ്റു സാധനങ്ങൾ വേറെ ഒരു കവറിലും ആക്കി ഫ്ലാറ്റിൽ നിന്ന് തന്നെ താഴോട്ട് പോകുന്ന ഒരു കുഴലിൽ നിക്ഷേപിച്ചാൽ അത് കൊണ്ടുപോകുന്ന വാഹനത്തിലെത്തിക്കൊള്ളും. ഓടകൾ എല്ലാം സ്ലബുകൾ വച്ചു മൂടിയിരിക്കുന്നു. റോഡിൽ എത്ര വലിയ മഴയ്കുശേഷവും ഒരു തുള്ളി വെള്ളം കെട്ടി നിൽക്കയില്ല. റോഡരുകിൽ കൊണ്ടുവച്ച വേസ്റ്റ് കറുപ്പ് ബാഗിലും ചുവന്ന ബാഗിലും കാണാം. അത് രാവിലെയും വൈകുന്നേരവും വണ്ടിയിൽ എടുത്തു കൊണ്ടു പോകും. പട്ടിയും പൂച്ചയും ഈ ബാഗുകൾ തുറന്നിടാറില്ല ഭക്ഷണം

തേടി നടക്കുന്ന പെറുക്കികള് ഇല്ലേ ഇല്ല അവരെ കണ്ടാൽ തന്നെ ഉടൻ തന്നെ ജയിലിലോ മാനസിക ആശുപത്രിയിലോ എത്തിക്കും. സർക്കാർ ചിലവിൽ 'ഗോതമ്പുണ്ട തിന്നു' അവർക്ക് കഴിയാം. ഇങ്ങനെയൊക്കെ ഉള്ളിടത്ത് കീൻ സിറ്റി അല്ലാതാവുമോ ? പക്ഷെ അവിടെയും നമ്മുടെ ആൾക്കാർ കൂടുതൽ താമസിക്കുന്ന little India യിലും china town ഇലും സംഗതി നാട്ടിലെപോലെ തന്നെ, മിക്കവാറും. വൃത്തി കുറവാണ്.

ചിത്രങ്ങല്ക് കടപ്പാട് :

http://www.peterlanger.com/Countries/Asia/Singapore/

http://www.molon.de/galleries/Singapore/

http://amitkulkarni.info/pics/singapore-pictures/

## 4.ശ്രീലന്കയിൽ നിന്നൊരു കുമാരി






ഞങ്ങൾ താമസിച്ച വീട്ടിൽ ശ്രീലങ്കകാരിയായ ഒരു പെണ്കുട്ടി ജോലിക്കുണ്ടായിരുന്നു. തമിഴ് നല്ലപോലെ സംസാരിക്കും. സാമ്പാറും രസവുമൊക്കെ ഒന്നാംതരമായി ഉണ്ടാക്കും. പ്രത്യേകിച്ചും സസ്യാഹാരം നന്നായി പാകം ചെയ്തിരുന്നത് കൊണ്ടു എന്റെ ആമാശയ കാര്യം കുശാലായി. കേരളത്തിൽ കിട്ടുന്ന എല്ലാ സാധനങ്ങളും സിങ്കപൂരിലും കിട്ടും. മലയേഷ്യക്കാർ ധാരാളം തേങ്ങ പാചകത്തിനു ഉപയോഗിക്കും. മാർകെറ്റിൽ തിരുമ്മിയ തേങ്ങ വരെ കിട്ടും. മീനും ഇറച്ചിയുമൊക്കെ സുലഭം. അടുക്കളയിൽ നിന്നു രാവിലെ ആറ് മണിമുതൽ തമിഴ് പാട്ടു കേൾകാം.പാട്ട് റേഡിയോവിൽ നിന്നു . ഇതാണ് അവളുടെ പ്രധാന ദൌർബല്യം. അവളുടെ മുതു മുത്തച്ഛൻ ഇന്ത്യക്കാരനായിരുന്നു എന്ന് തോന്നുന്നു. എന്നാലും ആ സംസ്കാരം ചോർന്നുപോകാതെതന്നെ അവൾക്ക് കിട്ടിയിരിക്കുന്നു. ആഴ്ചയിലൊരിക്കൽ രാത്രി വൈകിയുള്ള തമിഴ് പടവും കണ്ടിട്ടേ അവൾ ഉറങ്ങൂ. ഇവിടെ ധാരാളം ശ്രീലന്കക്കാർ പണിയെടുക്കുന്നു. അതിൽ നല്ലൊരു ഭാഗം വീടുജോലിക്ക് വന്ന സ്ത്രീകൾ ആണ്. എല്ലാ ആഴ്ചയും അവര് മുടങ്ങാതെ വീട്ടിലേക്ക് ഫോൺ ചെയ്യുന്നു. രണ്ടു വര്ഷം കൂടുമ്പോൾ വീട്ടിൽ പോയി അവരുടെ സമ്പാദ്യം വീട്ടിലേല്പിച്ചു തിരിച്ചു വരുന്നു. ഏതെങ്കിലും തമിഴരുടെയോ മലയാളിയുടെയോ വീട്ടിലേക്ക് വീണ്ടും . ഫിലിപ്പൈൻസിൽ നിന്നും വീടുജോലിക്കാർ ഉണ്ട്. അവര് കൂടുതലും ചൈനക്കാരുടെ വീട്ടിലാണ് ജോലി ചെയ്യുക. ആഴ്ചയിലൊരിക്കൽ ശനിയാഴ്ച ഉച്ചക്കുശേഷം ഇവർ

എല്ലാം സിറ്റി സെന്റെരിലുള്ള ഒരു മൈതാനത്ത് ഒന്നിച്ചു കൂടുന്നു. സുഹൃത്തുക്കൾ തമ്മിൽ പരസ്പരം വിശേഷങ്ങളും ദുഖങ്ങളും കൈമാറുന്നു. സിങ്കപ്പൂർ ഗവണ്മെന്റ് ജോലിക്കാര്ക് കൊടുക്കുന്ന ശമ്പളത്തിന്നു തുല്യമായ തുക ജോലിക്ക് ആളെ നിരുത്തുന്നവർ സർകാരിൽ അടക്കണം. ഇവരുടെ ആരോഗ്യ, ഇൻഷുറൻസ് ചിലവുകള്ക് വേണ്ടി. കൃത്യമായ നിബന്ധനകൾക്കനുസരിച്ചു മാത്രമേ ജോലിക്കാരെ വയ്കാൻ പാടുള്ളൂ. അവർ പരാതി പെട്ടാൽ കേസും മറ്റുമാവും. അതുകൊണ്ടു പൊതുവെ അവർക്ക് സാമാന്യം മര്യാദയായി ജീവിക്കാൻ കഴിയുന്നു. അപൂർവം ചൈനക്കാരുടെ വീട്ടിൽ പ്രശ്നങ്ങൾ ഉണ്ടാകുന്നുണ്ട് എങ്കിലും .

ചിത്രങ്ങൾ സിങ്ങപൂരിലെ ഹിന്ദു ക്ഷേത്രങ്ങൾ ; കടപ്പാട് :

http://www.peterlanger.com/Countries/Asia/Singapore/

http://www.molon.de/galleries/Singapore/

http://amitkulkarni.info/pics/singapore-pictures/

## 5.സിങ്കപ്പൂർ വിശേഷങ്ങൾ തന്നെ



സിങ്കപ്പൂർ പണ്ടുകാലത്ത് നമ്മുടെ നാട്ടിൽനിന്നു കുറ്റവാളികളെ നാടുകടത്താൻ ഉപയോഗിച്ചിരുന്ന സ്ഥലമായിരുന്നു എന്ന് പറഞ്ഞുകേട്ടിട്ടുണ്ട്. ഒരു പക്ഷെ സിങ്കപൂരിലെ ആദ്യകാല താമസക്കാർ അങ്ങനെ നാടുകടത്തപ്പെട്ട ഇന്ത്യക്കാർ തന്നെ ആയിരുന്നിരിക്കാം. ഏതായാലും ഇന്നു സിങ്കപ്പൂരിൽ 70 % ഓളം ചൈനക്കാരാണ്. 15% മലയെഷ്യക്കാര്. ഇന്ത്യക്കാർ 7% ഓളം മാത്രം. പക്ഷെ ഇന്ത്യയിൽ നിന്നു വന്നു സിങ്കപ്പൂർ പൌരന്മാരായവർ കൂടുതൽ കാണും. രണ്ടു പ്രസിഡന്റ്മാർ ഇന്ത്യക്കാരായിരുന്നു. ഞങ്ങൾ അവിടെ ഉള്ളപ്പോൾ പ്രസിഡന്റ് ആയിരുന്ന നാഥൻ ഇന്ത്യൻവംശജൻ ആയിരുന്നു. പൊതുവെ ചൈനക്കാരുടെ ആധിപത്യം എല്ലായിടത്തും കാണാം. തമിൾ വംശക്കാർ മറ്റു സ്ഥലങ്ങളിലെപ്പോലെ പരസ്പരം സഹകരിച്ചു കഴിയുന്നു. പ്രസിഡന്റ് ഇന്ത്യക്കാരനാനെന്ന പരിഗണന ഇന്ത്യക്കാരോട് തീരെ ഇല്ല.അവിടെയും ഇന്ത്യക്കാർ രണ്ടാം തരം പൌരന്മാർ തന്നെ. സായിപ്പിനെകണ്ടാൽ അവരും കവാത്ത് മറക്കും.

സിങ്കപ്പൂർ പൌരന്മാർ മിക്കവാറും എല്ലാവരും തന്നെ യൂറോപ്പിലേക്കോ അമേരിക്കയിലേക്കോ കണ്ണും നട്ടിരിക്കുന്നവരായതിനാലാവാം. കച്ചവടക്കാർ പോലും ഇന്ത്യക്കാരോട് ഒരു തണുത്ത പ്രതികരണമാണ് കാണിക്കുന്നത്. അതിന് കാരണം പലതാവാം. ആറു മാസത്തെ ജീവിതത്തിനിടയില്, ഒരു സിങ്കപ്പൂർ പൌരനെപ്പോലും സുഹൃത്തായി കിട്ടിയില്ല എന്നത് ഇക്കാരണം കൊണ്ടാവാം.

## 6.സിങ്കപൂരിലെ ചൈനാക്കാർ



സിങ്കപ്പൂരിലെ ചൈനക്കാർ അത് അവരുടെ രാജ്യമായി കണക്കാക്കുന്നു. മിക്കവാറും കടകൾ എല്ലാം അവരുടെയാണ്. റെസ്ടോറന്റുകളുടെ എണ്ണം നോക്കിയാൽ അവിടത്തെ വീടുകൾക്ക് അടുക്കള വേണമോ എന്ന് തന്നെ സംശയം ആകും. രാത്രി വളരെ വൈകുന്നതുവരെ ഇവ

തുറന്നിരിക്കും. ആൾക്കാരും ഉണ്ടാവും, (നമ്മുടെ നാട്ടിൽ റംസാൻ കാലത്തു മാത്രമെ ഇങ്ങനെ കാണാറുള്ളല്ലോ) രാത്രി വൈകി ഭക്ഷണം കഴിഞ്ഞു ഇവർ വീട്ടിൽ എത്തി കുളിച്ചു പുതിയ വസ്ത്രം മാറി കിടന്നുരങ്ങുമത്റേ. രാവിലെ എഴുനേറ്റപടി ഓഫീസിലെത്തി പല്ലുതേക്കുകയും മറ്റു പ്രാഥമിക ജോലികളും ചെയ്യുന്നത് കാണാറുണ്ട്. ചുവപ്പ് നിറത്തോട് ചൈനക്കാർക് വലിയ ഭ്റമമാണെന്നു തോന്നുന്നു. ഇംഗ്ലീഷ് അല്പം വിഷമിച്ചാണെങ്കിലും എല്ലാവരും സംസാരിക്കാൻ ശ്രമിക്കുന്നുണ്ട്. മറ്റൊരു പ്രത്യേകത ഇവരുടെ അന്ധവിശ്വാസമാണ്. ചെകുത്താനെ ഒഴിവാക്കാൻ രണ്ടാഴ്ചയോളം രാത്രിയും പകലും പാട്ടു പാടി ഇവർ ശ്രമിക്കുന്നു.വൃത്തിയായി മേശപ്പുറത്തു വിരിവച്ചു വിഭവസ്മൃദ്ധമായ ഭക്ഷണം വിളമ്പുന്നു ഇവർ ചെകുത്താനെ പ്രീതിപ്പെടുത്താന്(?). ഈ നൂറ്റാണ്ടിലും ഇത്രത്തോളം അന്ധവിശ്വാസം ചൈനക്കാർക് മാത്രമേ ഉള്ളൂ എന്ന് തോന്നുന്നു. ഫ്ലാറ്റുകളിൽ താമസിക്കുന്നവര്, പഴയ ഫർണിച്ചറും മാറ്റ് സാധനങ്ങളും താഴത്തെ നിലയിൽ കൊണ്ടുവൈയ്കുന്നു. പഴയ ടിവിയും പത്റങ്ങളും പോലും. സിങ്കപ്പൂർ ഡ്റാഗണുമായി നൃത്തം ചെയ്യാൻ എല്ലാവര്ക്കും ആഗ്രഹമാണ്. ഡ്റാഗണിന്റെ നീളം എത്രയും കൂട്ടാമോ അത്രയും സന്തോഷമാവും അവർക്ക്.




Demon pictures courtesey :

www.logoi.com/pastimages/demon.html

## 7.സിങ്കപ്പൂറിലെ മലയേഷ്യ ക്കാർ

സിങ്കപ്പൂർ മലയേഷ്യയുടെ ഒരു ഭാഗമായിരുന്നു. രണ്ടാം ലോക മഹായുദ്ധത്തിനു ശേഷമാണ് സിങ്കപ്പൂർ സ്വതന്ത്ര രാഷ്ട്രമായത്. ഇപ്പോഴും വെള്ളത്തിന് പോലും സിങ്കപൂറിനു മലയേഷ്യയെ ആശ്രയിക്കേണ്ടിവരുന്നു. എന്നാലും സിങ്കപൂരും മലയേഷ്യയും തമ്മിൽ അത്ര നല്ല ബന്ധത്തിലല്ല.സിങ്കപൂറിന്റെ ഒത്ത നടുക്ക് കൂടി പോകുന്ന റെയിൽവേ ലൈൻ ഇപ്പോഴും മലയേഷ്യയുടെതാണ്. ധാരാളം മലയേഷ്യക്കാര് സിങ്കപ്പൂരിൽ ജോലി ചെയ്യുന്നു. മലയെഷ്യൻ സ്ത്രീകളും പുരുഷന്മാരും പൊതുവെ തടിച്ചവരാണ്. സ്ത്രീകൾ പർദ്ദ ധരിക്കുന്നു. പുരുഷന്മാർ സാമാന്യം നല്ലപോലെ സ്വർണാഭരണം ധരിക്കുന്നു. പുരുഷന്മാർ തടിച്ച സ്വർണമാലയും കയ്യിൽ ധരിക്കുന്ന ചെയിനും ധരിക്കുന്നത് സാധാരണമാണ്. എല്ലാതരം ഭക്ഷണ സാധനങ്ങളും കിട്ടുന്ന food court ഇൽ മലയേഷ്യൻ ആഹാരത്തിനു നല്ല തിരക്കാണ്. അല്പം എരിവു കൂടുതലാണ്, നമ്മുടെ ആന്ധ്ര അച്ചാര് പോലെ. ആൾക്കാർ

ഭക്ഷണപ്രിയരാണെന്നത് അവരെ കണ്ടാൽ തന്നെ അറിയാം. മലേഷ്യക്കാര് പലരും ആഴ്ചയുടെ അവസാനം തിരിച്ചു മലയേഷ്യക്ക് പോകുന്നു. ജോഹോർ ബറു എന്ന അതിർത്തി കടന്ന്. ഞങ്ങൾ താമസിച്ചിരുന്ന ബുകിറ്റ് പഞ്ചാങ്ങിനു വളരെ അടുത്താണ് ജോഹോർ ബറു. പൊതുവെ പച്ചക്കറിക്കും മറ്റു ഭക്ഷ്യ സാധനങ്ങൾക്കും മലയേഷ്യയിൽ വില കുറവായതുകൊണ്ട് സിങ്കപൂരിലെ ആൾകാർ സ്ഥിരമായി വിസ എടുത്തു മലയേഷ്യയിൽ പോയി ഭക്ഷണ സാധനങ്ങൾ വാങ്ങുന്നുണ്ട്. വിസക്ക് നല്ല ചാർജുണ്ടു. അതിർത്തിയിൽ നല്ല ചെക്കിങ്ങും ഉണ്ട്. എന്നാലും. തമിള്, മലായ്, ഇങ്ഗ്ഗളീഷ് ഭാഷകൾക്ക് തുല്യ പ്രാധാന്യം സിങ്കപ്പൂർ സർക്കാർ കൊടുക്കുന്നു. എല്ലാ സൈൻ ബോർഡുകളിലും മൂന്ന് ഭാഷകളിലും എഴുത്തുണ്ടു.

# 8.സിങ്കപ്പൂർ ഗതാഗതവും എം ആറ് ടി യും









സിങ്കപൂരില് വാഹന ഗതാഗതം വളരെ സൌകര്യവും നിയന്ത്രിതവുമാണ്. ടാക്സി കാര്, ബസ്സ് , MRT(Mass Rapid Transport) എന്നിവയാണ് മാർഗങ്ങൾ . ചിലവുകുറഞ്ഞത് ബസ്സു തന്നെ. ഒന്നാംതരം ബസ്സുകള്. ഡ്രൈവറും കണ്ടക്ടരും കിളിയും എല്ലാം ആയി ഒരാൾ മാത്രം. ടിക്കറ്റു കൊടുക്കാൻ സ്വയം പ്രവര്ത്തിക്കുന്ന യന്ത്രമുണ്ട്. ശരിയായ ചില്ലറ ഇട്ടാൽ ടിക്കറ്റു കിട്ടും. പതിവു യാത്രക്കാർ കാര്ഡ് ഉപയോഗിക്കുന്നു. പത്തോ ഇരുപതോ ഡോളറിന്റെ കാര്ഡ് വാങ്ങിയാൽ ഓരോ പ്രവശ്യവ്യം യാത്ര ചെയ്യുമ്പോൾ ടിക്കറ്റിന്റെ ചാർജ് കാർഡിൽ ചേർത്ത തുകയിൽ നിന്നു കുറക്കുന്നു. തുക തീരുംപോള് വിവരം കാണിക്കും. മുഴുവൻ തീരുന്നതിനു മുന്പ് വീണ്ടും കാർഡിൽ തുക ടോപ്പ് അപ് ചെയ്യാം. ബാങ്ക് അക്കൌണ്ടുമായി ബന്ധിപ്പിച്ചാൽ തുക ഓടോമാടിക് ആയി കാർഡിൽ ചേർത്തുകൊള്ളും. ബസ്സിനും MRT കും ഒരേ കാര്ഡ് മതി. ചില സമയത്തു ബസ്സിനു തിരക്കുണ്ടാവും. ബോംബെയിലെ സബര്ബന് ട്രെയിൻ പോലെ എല്ലാവരുടെയും വാഹനം MRT ആണ്. റോഡിന്റെ വശങ്ങളിൽ കോണ്ക്റീറ്റു തൂണുകൾ തമ്മിൽ ബന്ധിപ്പിച്ച ബീമിൽ കൂടി പോകുന്ന റെയിൽ മാർഗമാണ് MRT . നാലിൽ കുറച്ചു ബോഗികളേ ഉണ്ടാവൂ. വളരെ വൃത്തിയും താരതമ്യേന തിരക്ക് കുറഞ്ഞതുമാണ് MRT യിൽ ടോയലെറ്റ് സൌകര്യം സ്റ്റേഷനിൽ മാത്രമേ ഉള്ളു. ഒരു കണക്കിന് വൃത്തിയായി സൂക്ഷിക്കാൻ കഴിയുന്ന മാർഗം അതുതന്നെ. അത്യാവശ്യക്കാർക്ക് ഇടക്കിറങ്ങി കാര്യം സാധിച്ചു തിരിച്ചു കേറാം. വളരെയധികം സൌകര്യമുള്ളതാണ് എം ആർ ടി . ടാക്സികൾ മഞ്ഞയും നീലയും. ചാർജ് വളരെ ന്യായമായത്. സാധനങ്ങളുമായി യാത്ര ചെയ്യുമ്പോൾ ടാക്സി വേണ്ടി വരും. എല്ലാ സമയവും ടാക്സി കിട്ടും. ഫോണില് വിളിച്ചു പറഞ്ഞാൽ വീട്ടിലെത്തും. വീട്ടു നമ്പർ പറഞ്ഞാൽ മതി.രണ്ടു

കമ്പനിയുടെയാണ് ഈ രണ്ടു തരം ടാക്സി. നീണ്ട ക്യൂ വിൽ നില്ക്കുംപോൾ പെട്ടെന്ന് ടാക്സി വേണമെന്കിൽ വിളിച്ചു പറഞ്ഞാൽ മതി. രണ്ടു ഡോളർ കൂടുതൽ കൊടുക്കണം. വരുന്ന കാറിന്റെ നമ്പർ പറഞ്ഞു തരും. ക്യൂവിൽ നിന്നും മാറി നിന്നു നമ്മളെ വിളിച്ചു കയറ്റും. മറ്റുള്ളവർ (നമ്മുടെ നാട്ടുകാരെപ്പോലെ) ചിലർ ഇടിച്ചു കേറാൻ ശ്രമിക്കുന്നത് ഒഴിവാക്കിയാൽ അത്യാവശ്യമുള്ളവർക്ക് ഈ സൌകര്യം ഉപയോഗിക്കാം. മീറ്റർ അനുസരിച്ച് ചാർജ് കൊടുത്താൽ മതി. എയർപോർട്ടിൽ നിന്നും പുറപ്പെടുമ്പോഴും, രാത്രി സമയത്തും ചാർജ് കൂടും. പത്തു സെന്റ് പോലും കൃത്യമായി തിരിച്ചേല്പ്പിക്കും. കാറിൽ എന്തെങ്കിലും മറന്നു വെച്ചാൽ അത് മിക്കവാറും തിരിച്ചു കിട്ടും. പാട്ടു വെയ്കുന്നത് അസൌകര്യമാനെന്കിൽ അവർ ഓഫ് ചെയ്യും, നമ്മുടെ ഇഷ്ടമനുസരിച്ച് വേണമെന്കിൽ പാട്ടു വയ്കുകയും ചെയ്യും. റോഡിൽ ട്രാഫിക് ജാം അപൂർവമാണ്. നിരത്തിലെ തകരാറുകള് പെട്ടെന്ന് ശരിയാക്കുന്നു. മഴക്കാലത്തും അല്ലാത്തപ്പോഴും. മഴ കൂടുതലുള്ള സ്ഥലമാണ് സിങ്കപ്പൂര്. എന്നാലും നിരത്തിൽ വെള്ളം കെട്ടാറില്ല, കുഴികളുമില്ല, പ്രത്യേകിച്ചും ജപ്പാൻ കുഴികളും പൈപ്പ് പൊട്ടി കുഴികളും.

CourtseyImages: :

http://www.streetdirectory.com/stock_images/

## 9.ജുറോങ്ഗ് പക്ഷി സങ്കേതം







സിങ്കപ്പൂർ ഒരു ചെറിയ രാജ്യമാണെങ്കിലും അവിടെ താമസിക്കുന്നവര്കും സഞ്ചാരികൾകും മാനസിക ഉല്ലാസത്തിനും ബുദ്ധി വികാസത്തിനും ഉതകുന്ന പല കാഴ്ചകളും അവിടെ ഒരുക്കിയിരിക്കുന്നു. ഒന്നാം തരം ഒരു മൃഗശാല, ഒരു രാത്രികാല സഫാരി, പക്ഷി സങ്കേതം, ചിത്റശലഭ പാര്ക്ക്, സെന്ടോസ ദ്വീപിലെ കാഴ്ച ബന്ഗ്ലൂവ്, അവിടെയുള്ള വെള്ളത്തിനടിയിലുള്ള അക്വേറിയം, ശാസ്ത്ര കേന്ദ്രം ഇവയെല്ലാം കാണാൻ വളരെ ഉണ്ട്. തത്കാലം പക്ഷി സങ്കേതത്തെപ്പറ്റി ആവാം. ജുറോങഗ് എന്ന സ്ഥലത്താണ് ഈ പക്ഷി സങ്കേതം. പക്ഷികളെ അവയുടെ സ്വാഭാവിക അന്തരീക്ഷത്തിലാണ് പാർപ്പിചിരിക്കുന്നത്. ഏതാണ്ട് 600 വർഗത്തിലുള്ള പക്ഷികൾ ഇവിടെ ഉണ്ടത്രേ വിവിധ തരത്തിലുള്ളവ.ഷൂബില്, നീല കൊക്ക് , പെലികൻ , ഫ്ലമിന്ഗോസ് അങ്ങനെ പോകുന്നു. വിവിധതരത്തിലുള്ള പെൻഗുയിനുകളെ അവയുടെ ആവാസ സ്ഥാനത്തിനു തുല്യമായ അന്തരീക്ഷത്തിലാണ് പാർപ്പിചിരിക്കുന്നത്. നാല് തരം പെൻഗുയിനുകള് ഉണ്ട്. പിങ്കി എന്ന് വിളിക്കുന്ന

പെന്ഗുയിന്ടെ കൂടെ അത്താഴം കഴിക്കാനും അവസരം ഉണ്ട്. വിവിധ ഇനത്തിലും നിറത്തിലും ഉള്ള തത്തകൾ കൌതകമുള്ള കാഴ്ചയാണ്. പക്ഷികളെ കൊണ്ടു പല പ്രദര്ശനങ്ങളും അവിടെ ഉണ്ട്. ഓരോ പ്രദർശനവും കഴിയുമ്പോൾ കുട്ടികൾക് മിട്ടായി കൊടുക്കുന്നത് പോലെ പ്രത്യേകം ഇഷ്ട ഭക്ഷണം കൊടുക്കണം.
(ഞങ്ങൾ വർഷങ്ങൾക്ക് മുമ്പ് എടുത്ത ചിത്രങ്ങൾ ഇതോടൊപ്പം ചേര്കുന്നു).

## 10 ഷോപ്പിങ്ങ് പറുദീസാ

സിങ്കപ്പൂർ ഒരു ഷോപ്പിങ്ങ് പറുദീസയാണു. സിങ്കപൂരിന്റെ വളര്ച്ച ആകാശത്തിലെക്കാണ് എന്ന് ആരോ പറഞ്ഞു കേട്ടു. അത് അക്ഷരാർത്ഥത്തിൽ ശരിയാണ്. അംബര ചുംബികളാണ് എല്ലായിടത്തും, ഫ്ലാറ്റുകളാണെങ്കിലും കച്ചവട സ്ഥാപനങ്ങളാണെങ്കിലും. കച്ചവടത്തിനു പല തന്ത്രങ്ങളാണ്. ആനയെ വാങ്ങിയാൽ ചേന ഫ്രീ എന്ന് പറയുന്നതു പോലെ പരസ്യങ്ങളുടെ പ്രവാഹം തന്നെ. പേപ്പർ ആകെ ഒരെണ്ണമേ ഉള്ളൂ. സിങ്കപ്പൂർ strait times . അത് സർക്കാർ നിയന്ത്രിക്കുന്നതാണ്. അതിന്റെ തന്നെ ഒരു സായാഹ്ന പത്രവുമുണ്ട്. വാര്ത്തകൾക് പ്രത്യക്ഷമായി സെന്സരിങ് ഇലെങ്കിലും സർകാരിനു സ്വീകര്യമല്ലാത്തവ പ്രത്യക്ഷപ്പെടാറില്ല. തൊട്ടടുത്ത രാജ്യമാണെങ്കിലും ഇന്ത്യയെപ്പറ്റിയുള്ള വാർത്തകൾ എവിടെയെങ്കിലും കണ്ടാലായി ഉള്ളിലെ പേജുകളിലെവിടെയെന്കിലും. പരസ്യങ്ങൾ ധാരാളം. പേജുകളിൽ മുക്കാൽ പങ്കും പരസ്യം തന്നെ. എല്ലാ മാസവും ഓരോ കാരണം പറഞ്ഞു SALE നടക്കുന്നു. നമ്മുടെ ഭാഷയിൽ reduction sale . കൊച്ചു കുഞ്ഞുങ്ങൾ പോലും പത്രത്തിന്റെ കൂടെ വരുന്ന McDonald KFC ഇവയുടെ പരസ്യം നോക്കി അവിടെ ചെന്നു ഭക്ഷണം

കഴിച്ചു പത്തു സെന്റിനും ഇരുപതു സെന്റിനും കിട്ടുന്ന ചെറിയ സമ്മാനങ്ങൾ വാങ്ങുന്നു, അഞ്ചും പത്തും ഡോളറിനു ഭക്ഷണം കഴിച്ചിട്ട്. പുതിയ മോഡലുകൾ ഇറങ്ങുമ്പോൾ പഴയവ കുറഞ്ഞ വിലയ്ക് വില്കുന്നു. കൂടുതലും ഇലക്ട്രോണിക് ഉപകരണങ്ങള്. മൈക്റോവേവ് ഓവനും കമ്പ്യൂട്ടർ പ്രിന്റർ ക്യാമറ തുടങ്ങി പലതും. സഞ്ചാരികൾക് പ്രോത്സാഹനമായി ഒരു നിശ്ചിത തുകയിൽ കൂടുതൽ ചിലവാക്കുന്നവര്ക് വില്പന നികുതി എയർപോർട്ടിൽ വച്ചു മടക്കികൊടുക്കുന്നു. ഇതിന് വേണ്ടി സാധനം വാങ്ങിയ കടയിൽ നിന്നു GST Refund form പൂരിപ്പിച്ചു വാങ്ങി ബില്ലോട്ടുകൂടി എയർപോർട്ടിൽ ഇതിനുള്ള കൌണ്ടറിൽ കൊടുത്താൽ മതി. അപ്പോൾ തന്നെ പണം കിട്ടും. അലെങ്കില് അയച്ചു തരും. തീർച്ച. എല്ലാ സെന്റെരുകളിലും കുട്ടികൾക് കളിക്കാനുള്ള സ്ഥലം ഉണ്ട്. പല മാതാപിതാക്കളും കുട്ടികളെ കളിക്കാനാക്കി ഒന്നോ രണ്ടോ മണികൂർ കഴിഞ്ഞു സാധനങ്ങൾ വാങ്ങി കുട്ടികളെയും കൂടി പോകുന്നത് കാണാം. പല സ്ഥലത്തും വളരെ ഭംഗിയുള്ള അക്വേറിയം കാണാം. താഴത്തെ നിലയിൽ തുടങ്ങി ഏറ്റവും മുകളിലത്തെ നില വരെ എത്തുന്ന കുഴൽ രൂപത്തിലുള്ള സ്ഫടിക ഭിത്തികളോട് കൂടിയവ. സിങ്കപ്പൂരിൽ കേബിൾ tv യും സർക്കാർ നിയന്ത്ര്ണത്തിലാണ്. ഞങ്ങൾ അവിടെ ഉള്ളപ്പോൾ ലോക കപ്പു ക്രിക്കറ്റു കാണാൻ ഒരു കളിക്ക് 35 ഡോളർ കൊടുക്കണമായിരുന്നു. ഞങ്ങൾ പല വീട്ടുകാര് ഒന്നിച്ചിരുന്നു കളി കണ്ടു . ചുരുക്കത്തിൽ കേബിൾ പത്ര മാധ്യമ്ങ്ങള്ക് സർക്കാർ നിയന്ത്രണം നലവ്വണ്ണം ഉണ്ട്. ഒരു പക്ഷെ നമ്മെപ്പോലെ സ്വാതന്ത്ര്യം എന്തുതോന്നിയ വാസം കാണിക്കാനും അല്ലഎന്ന് കാണിക്കാനാവുമോ എന്തോ ?

ചിലപ്പോൾ നമ്മുടെ അമിതമായ സ്വാതന്ത്ര്യം നമ്മെ എവിടേക്ക് എത്തിക്കുന്നു എന്ന് ചിന്തിച്ചു പോകുന്നു.

## 11.മൃഗശാലയും രാത്രി സഫാരിയും







Pictures courtsey : http://images.google.com/images?hl=en&q=singapore+zoo&btnG=Search+Images&gbv=2






ഇത്ര ചെറിയ രാജ്യമായിട്ടുകൂടി സിങ്കപ്പൂരിൽ കാണാൻ എന്തൊക്കെ ഒരുക്കിയുട്ടുണ്ട് എന്നുള്ളത് അത്ഭുതം തന്നെയാണ്. ഒന്നാം തരം ഒരു മൃഗശാലയുണ്ട്. മിക്കവാറും എലാത്തരം മൃഗങ്ങളും

അവിടെയുണ്ട്. തമാശക്കാരായ കുട്ടിക്കുരങ്ങൻ മുതൽ ആനയും സിംഹവും വരെ. പക്ഷി സങ്കേതത്തിലെ പോലെ, അവയുടെ സ്വാഭാവിക താമസ സൌകര്യത്തോടുക്കൂടി തന്നെ. സീൽ എന്ന് പറയുന്ന നീർക്കുതിരകളുടെ അഭ്യാസ പ്രകടനവും ഉണ്ട്. മനുഷ്യർ ചെയ്യുന്നതു പോലെ കയ്യടിക്കാനും പരിശീലകനു കൈ കൊടുക്കാനും അവയ്ക്ക് കഴിയുന്നു. കുണുങ്ങി കുണുങ്ങിയും നിരങ്ങിയും ഉള്ള അവയുടെ ചലനം തന്നെ കൌതുകകരമാണ്. ഓരോ പ്രകടനവും കഴിയുമ്പോൾ അവയുടെ ഇഷ്ടഭോജ്യമായ മത്സ്യം കൊടുക്കുന്നത് കാണാം.

രാത്രി സഫാരിയും കൌതുകകരമാണ്. രാത്രി എട്ടു മണി കഴിഞ്ഞേ സഫാരി തുടങ്ങുകയുള്ളൂ. ഒരു ചെറിയ ട്രെയിനിൽ ആണ് കാഴ്ച കണാന് യാത്ര. മൃഗങ്ങളെ അലോസരപ്പെടുതാതെയുള്ള ചെറിയ തോതിലുള്ള വെളിച്ചം ഉണ്ട്. റെയിൽവേ ലൈനിന്റെ രണ്ടു വശത്തും സംരക്ഷണ വേലിയും ഉണ്ട്. പക്ഷെ പൊതുവേ മൃഗങ്ങൾ എല്ലാം ശാന്ത സ്വഭാവികളാണ്. മത്തു പിടിച്ചതുപോലെ, അഥവാ ഡ്റഗ് അടിച്ചതുപോലെ മന്ദ ബുദ്ധികളായാണ് അവ കാണപ്പെട്ടത്. ട്രെയിൻ കടന്നു പോകുമ്പൊൾ ആരാണ് ഞങ്ങളുടെ സ്വൈര ജീവിതത്തെ ശല്യപ്പെടുത്തുന്നത് എന്ന് ചോദിക്കുന്ന മാതിരി തല ഉയര്ത്തി നോക്കുന്നു. പരിശീലനം കിട്ടിയവയെപ്പോലെ. ഒരു മണിക്കൂർ  ആണ് സഫാരി. ഞങ്ങളെ പ്പോലെ ഇത്തരം സവാരികൾ കണ്ടു പരിചയമില്ലാത്തവർക്ക് കൌതുകം ഉണ്ടാക്കുന്നു ഈ കാഴ്ച.




ശാസ്ത്ര കേന്ദ്രങ്ങൾ മറ്റു രാജ്യങ്ങളിൽ പഠിയ്ക്കുന്ന കുട്ടികൾക് വളരെയധികം പ്രയോജനകരമാണ്. സാധാരണ സ്കൂളുകളിൽ ഇല്ലാത്ത ഉപകരണങ്ങൾ ഉപയോഗിച്ചു ശാസ്ത്ര തത്വങ്ങൾ ഇവിടെ ചിത്രീകരിക്കുന്നു. പലപ്പോഴും അന്വേഷണത്വരയുള്ള കുട്ടികൾക്ക് അവിടെ എത്ര സമയം ചിലവഴിച്ചാലും മതിയാവാറില്ല. പക്ഷെ നമ്മുടെ രാജ്യത്ത് ശാസ്ത്ര കേന്ദ്രങ്ങൾ വളരെ കുറച്ചേ ഉള്ളൂ . നഗരങ്ങളിൽ ഉള്ളത് തന്നെ വളരെ കുറച്ചു പേർ മാത്രമേ ഉപയോഗിക്കാറുള്ളൂ. സിനിമ പോലുള്ള പലായന വിനോദങ്ങളോടാണ് കുട്ടികൾക് പോലും പ്രിയം.

സിങ്കപ്പൂരിൽ ഒരു ഒന്നാംകിട ശാസ്ത്ര കേന്ദ്രമുണ്ട്. ശാസ്ത്ര സത്യങ്ങൾ വിശദീകരിക്കാനും ചിത്രീകരിക്കാനും ഉതകുന്ന ധാരാളം പ്രവര്ത്തിക്കുന്ന മാതൃകകൾ ഇവിടെയുണ്ട്. ബുദ്ധിയും അന്വേഷണ താല്പര്യവുമുള്ള കുട്ടികൾക്ക് വളരെ പ്രയോജനപ്പെടുന്നവ. ഒരിക്കൽ മാത്രം കാണാൻ പ്രവേശന ഫീസ് അല്പം കൂടുതലാണ്. പക്ഷെ വാർഷിക അംഗത്വഫീസ് കുറവാണ്. ഇവിടെ Imax എന്നറിയപ്പെടുന്ന

ഒരു ത്രിമാന പ്രദര്ശനവുമുണ്ടു. ഞങ്ങൾ അവിടെ ചെന്ന ദിവസം ഈജിപ്തിലെ തൂത്തൻഖാമൻ എന്ന യുവരാജാവിന്റെ മമ്മിയെ പറ്റിയുള്ള കഥയായിരുന്നു. ഇംഗ്ളണ്ടിൽ നിന്നുള്ള ഒരു ഗവേഷകൻ ആ മമ്മി എങ്ങനെ കണ്ടെത്തിയെന്നും, അന്ധവിശ്വാസികൾ അദ്ദേഹത്തിന്റെ മരണം ഈ മമ്മിയുടെ പര്യവേക്ഷണത്തിൽ ഏതോ ഒരു ജീവി കടിച്ചതു കൊണ്ടാണെന്നു വിശ്വസിക്കുന്നതും ഒക്കെ എത്ര യഥാതഥമായി കാണിച്ചിരിക്കുന്നു. പിരമിഡുകളുടെ ലോകത്തിലേക്ക് എന്നെങ്കിലും പോകണമെന്ന ആഗ്രഹമുള്ള ഞങ്ങൾക്ക് അതൊരു മനോഹരമായ കാഴ്ച ആയിരുന്നു. ശരിക്കും പിരമിഡുകളുടെ അകത്തു കയറി കാണുന്ന അനുഭവം. ഇത്തരം പ്രദർശനങ്ങൾ എല്ലാ മാസവും മാറുന്നുണ്ട്. വാര്ഷിക അംഗത്വം എടുത്തവർക്ക് എല്ലാ മാസവും ഈ കേന്ദ്രത്തിൽ വന്നിതു കാണാമെന്നത് കൂടുതൽ ആകർഷണമായി. വിനോദവും വിജ്ഞാനവും ഒരു പോലെ പ്രദാനം ചെയ്യുന്ന ഇത്തരം കേന്ദ്രങ്ങളും പ്രദര്ശനങ്ങളും നമുക്കും വേണ്ടതാണ്. പക്ഷെ നമ്മുടെ വിദ്യാഭ്യാസ നായകന്മാർക്ക് അബദ്ധജടിലമായ പുസ്തകങ്ങൾ പ്രസിദ്ധീകരിക്കുന്നതിലും അവയെ എതിർക്കുന്നതിലും ന്യായീകരിക്കുന്നതിലും തെരുവ് യുദ്ധങ്ങളിലും മാത്രമേ താല്പര്യമുള്ളല്ലോ, എന്തിനവരെ മാത്രം പറയുന്നു. അധ്യാപകരും രക്ഷകര്ത്താക്കളും എല്ലാം നാശോന്മുഖമായ പാതയിലാണ്. നമുക്കെല്ലാം നല്ല ബുദ്ധി എന്നുണ്ടാവുമോ ആവോ ?

Courtesey pictures : www.science.edu.sg/ssc/

## 13.ബുകിറ്റ് പഞ്ചാങ്ങും പരിസരവും

ഞങ്ങൾ താമസിച്ചിരുന്നതു ബുക്കിറ്റ് പഞ്ചാന്ഗ് എന്ന സ്ഥലത്തായിരുന്നു. സിങ്കപ്പൂരിലെ സ്ഥലങ്ങൾക്കെല്ലാം മലായ് ഭാഷയിലുള്ള പേരുകളാണ്. ബുകിറ്റ് ടിമ, ചാങ്ങി, എന്നിങ്ങനെ. മലായ് ഭാഷക്ക് സ്വന്തമായ ഒരു ലിപി തന്നെ ഇല്ലായിരുന്നു എന്നു പറയുന്നു. ഇക്കാരണത്താൽ ഇംഗ്ലീഷ് ലിപി തന്നെ ഉപയോഗിക്കുന്നു. സിങ്കപ്പൂരിൽ സൈൻ ബോർഡിൽ എല്ലാം മലായ് വാക്കുകൾ ഇംഗ്ലീഷ് ലിപിയിൽ എഴുതികാണാം. ഞങ്ങൾ താമസിച്ച ഫ്ലാറ്റിനടുത്തു ഒരു മുരുകൻ ക്ഷേത്രം ഉണ്ടായിരുന്നു. എല്ലാ ആഴ്ചയും അവിടെ ഞങ്ങൾ പോകാറുണ്ടായിരുന്നു. എല്ലായിടത്തും പുല്ത്തകിടി ചെത്തി വൃത്തിയാക്കി വച്ചിരിക്കുന്നു. ചെറിയ ഷോപ്പുകൾ നാലോ അഞ്ചോ ഫ്ലാറ്റുകൾക്ക് നടുവിലുണ്ടു. മിക്കവാറും എല്ലാ സാധനങ്ങളും അവിടെ കിട്ടും. നാലു ഫ്ലാറ്റുകൾക്ക് ഒരു പാർക്കുണ്ട് കുട്ടികൾക്ക് കളിക്കാനും മാതാ പിതാക്കൾക്ക് സൊറ പറയാനും തുറസ്സായ സ്ഥലത്തു വൈകുന്നേരം കൂടാം. പാര്ക്കിലെ ഉപകരണങ്ങളുടെ ചെറിയ തകരാർ പോലും അപ്പോപ്പോൾ തന്നെ ശരിയാക്കുന്നു, ജോലിക്കാർ വന്നു. പിന്നെ മിക്കവയും എല്ലാ സമയത്തും ഫ്ലാറ്റിന്റെ താഴത്തെ തുറസ്സായ കാർ പാർകിൽ ഇട്ട ബെഞ്ചിൽ ഒരു കൂട്ടം വൃദ്ധർ ഇരിക്കുന്നത് കാണാം. വെറുതെ എന്തെങ്കിലും പറഞ്ഞു കൊണ്ടു. സമൂഹത്തിൽ നിന്നു തികച്ചും ഒറ്റപ്പെട്ടവരാണിവര്. പുക വലിച്ചു കൊണ്ടു. നമ്മുടെ നാട്ടിലും വയസ്സൻസ് കബ്ലുകൾ അവിടവിടെ കാണാമല്ലോ ആയുർ ദൈർഘ്യം വർദ്ധിക്കും തോറും പ്രായമായവരുടെ സംരക്ഷണം ഒരു പ്രശ്നമായി വരുന്നു, ഇവിടെയും. സ്വന്തം

കുടുംബത്തിന്റെ കാര്യങ്ങൾ ശ്രദ്ധിക്കാൻ പോലും സമയം തികയാത്ത മക്കൾക് മാതാപിതാക്കളെ ശ്രദ്ധിക്കാൻ കഴിയുന്നില്ല മനഃപൂർവ്വം അലെങ്കിലും. പുറകോട്ടു നോക്കി നടന്നുകൊണ്ട് മുൻപോട്ടു പോകാൻ ആരും ശ്രമിക്കുകയിലല്ലേല്ലാ ചരിത്രം വീണ്ടും ആവർത്തിക്കും എന്ന് ആരും ഒര്മിക്കുന്നുമില്ല

## 14.കുഞ്ഞു ഭാരതം




Little India panoramic view





കാളി അമ്മൻ കോവിൽ

സിങ്കപ്പൂർ ഇന്ത്യക്കാർ കൂടുതലായി പാര്ക്കുന്ന ഭാഗമാണ് little India . ഇവിടെ നമ്മുടെ രാജ്യത്തിൽ കിട്ടുന്ന എല്ലാ സാധനങ്ങളും സുലഭമായി കിട്ടും. വാഴയിലയും കറിവേപ്പിലയും വരെ .ഇന്ത്യക്കാരുടെ ധാരാളം കടകളും ഉണ്ട്. കുറെ നല്ല ഇന്ത്യൻ ഹോട്ടലുകളും ഉണ്ട്. പാർട്ടികളും മറ്റും ഏറ്റെടുത്ത് നടത്തുന്നവർ . പലപ്പോഴും നമ്മുടെ ആൾക്കാർ മാസത്തിലൊരിക്കൽ ഇവിടെ കൂടുന്നു. ഒന്നാം തരം മസാൽ ദോശയും തേങ്ങ ചമ്മന്തിയും വടയും കിട്ടും. നാട്ടിലെനിരക്ക് അപേക്ഷിച്ച് വില കൂടുതലാണെങ്കിലും രുചികരമായ ഭക്ഷണം കിട്ടുന്നു. ചില സമയത്തു റോഡിലെ തിരക്ക് നമ്മുടെ ചാല കമ്പോളത്തിന്റെയോ കൊല്കതാ തെരുവുകളുടെയോ അടുത്തെത്തും . പൊതുവേ സിങ്കപ്പൂരിന്റെ മറ്റു ഭാഗങ്ങളെ അപേക്ഷിച്ച് വൃത്തി കുറവാണ് ഇവിടെ. കാരണം നമ്മുടെ നാട്ടുകാരുടെ സ്വഭാവം തന്നെ. സാമാന്യം വലിയ ഒരു മാരിയമ്മൻ കോവിൽ ഇവിടെ ഉണ്ട്. സിങ്കപൂരിലെ ഏറ്റവും വലിയ ഷോപ്പിങ്ങ് കോംപ്ളെക്സ് ആയ മുസ്തഫ ഷോപ്പ് ഇവിടെയാണ്.

ശേരങ്കൂൺ റോഡ് ഇതിന്റെ നടുക്ക് കൂടി പോകുന്നു. കാളിയമ്മൻ ക്ഷേത്രം, അബ്ദുൽ ഗഫൂർ മോസ്ക് , സിഖ് ഗുരുദ്വാര എല്ലാം ഇവിടെ ഉണ്ട് . നമ്മുടെ നാട്ടുകാർ സിങ്കപ്പൂരിൽ എവിടെ താമസിച്ചാലും ആഴ്ച്ചയിലൊരിക്കലെങ്കിലും ഇവിടെ വരാതിരിക്കില്ല. കൂടുതൽ വിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന ലിങ്ക് നോക്കുക.

http://en.wikipedia.org/wiki/Little_India,_സിങ്കപ്പൂർ

.

## 15.ദൂരിയാനെന്ന ചക്ക



ഒരു ദിവസം ഞങ്ങൾ പച്ചക്കറി വാങ്ങാൻ ചന്തയിൽ പോയി. രൂക്ഷമായ ഒരു ഗന്ധം . എവിടെ നിന്നാണ് എന്ന് തിരഞ്ഞു. അപ്പോഴാണ് 'ദൂരിയാന്' എന്നു പേരുള്ള ഒരു ചക്കയാണ് വില്ലന്. അത് നമ്മുടെ വരിയ്ക ചക്ക പോലെ മുറിച്ചു വച്ചിരിക്കുന്നു. ചൈനക്കാർക്ക് ഇഷ്ടപെട്ട ഭോജ്യമാണിതു. അവർ ഇതു വാങ്ങി കൊണ്ടുപോകുമ്പോഴൊക്കെ മറ്റുള്ളവർ ഈ മണം സഹിച്ചേ പറ്റൂ. നമ്മുടെ ചക്കയുടെ ഒരു ചെറിയ പതിപ്പാണ്. ചുളകൾ ചക്കയുടെ പോലെ തന്നെ. ബസ്സിലോ ട്രെയിനിലോ ഈ ഫലങ്ങൾ കൊണ്ടുപോകാൻ അനുവാദമില്ല. അത്യന്തം രുചികരമാണെന്ന് പറയുന്ന ഈ സാധനം മൂക്ക് പൊത്തി എങ്ങനെ കഴിക്കുമെന്നാണ്

ഞങ്ങളുടെ സംശയം. ഒരു പ്രാവശ്യം ശ്രമിച്ചെങ്കിലും സാധിച്ചില്ല അകത്താക്കാന്. ചില സമയത്തു മാത്രമേ ഏത്തപ്പഴം കിട്ടിയിരുന്നുള്ളൂ. ഓണത്തിനോ മറ്റോ. അതും ഇന്ത്യന് സ്റ്റോറില് നിന്നു. വിലയും കൂടുതലാണ്. ഒരു പഴത്തിനു ഒരു സിങ്കപ്പൂര് ഡോളര് ( Rs 25 ) അന്ന്. മാങ്ങയ്ക്കും നല്ലവിലയാണ്. മലയേഷ്യയില് നിന്നു തേങ്ങ ധാരാളം വരുന്നുണ്ട്. ചൈനക്കാരും മലയെഷ്യക്കാരും തേങ്ങാപ്പാല് ധാരാളം ഉപയോഗിക്കുന്നു. തിരുമ്മിയ തേങ്ങയും കടകളില് കിട്ടും. മത്സ്യവും മാംസവും ധാരാളം. വളരെ വൃത്തിയായി വച്ചിരിക്കുന്നു. മാംസം മുറിക്കുന്നയാള് കയ്യുറ ധരിച്ചിരിക്കും. ഏതെങ്കിലും രീതിയില് ചീത്ത ആയ ഭക്ഷണ സാധനം വില്ക്കുന്നത് കുറ്റകരമാണ്. പിടിച്ചാല് കൈകൂലി കൊടുത്തു നമ്മുടെ നാട്ടിലെ പോലെ രക്ഷപെടാനും സാധിക്കുകയുമില്ല അന്ന് ' ഭ്രാന്തന് പശു '( mad cow ) പ്രശ്നം ഉണ്ടായപ്പോള് ആയിരക്കണക്കിന് കിലോ മാംസം സര്ക്കാര് നിയന്ത്രണത്തില് നശിപ്പിച്ചു കളഞ്ഞു. ഭക്ഷ്യസാധനങ്ങളുടെ വിതരണ കാര്യത്തില് മറ്റു രാജ്യക്കാരും സര്കാരും കാണിക്കുന്ന ശുഷ്കാന്തി നമ്മുടെ നാട്ടില് എന്നാണാവോ വരുക? ഹോട്ടലുകളില് പോലും ഭക്ഷണ പരിശോധന ഒരു ചടങ്ങ് മാത്രമാണ് പലപ്പോഴും . മാസപ്പടി പറ്റുന്ന പരിശോധകരും കുറവല്ല

## 16.സുഹൃത്തിന്റെ കുട്ടി

ഞങ്ങൾ താമസിച്ചിരുന്ന വീടിലെ കുട്ടി വളരെ മിടുക്കിയായിരുന്നു. പാട്ടിനും ഡാൻസിനും എല്ലാം പോകും. ചിലപ്പോൾ ഞാനായിരുന്നു അവളെ തൊട്ടടുത്തുള്ള ഫ്ലാറ്റിൽ ഡാൻസ് ക്ലാസിനു കൊണ്ടാക്കുകയും തിരിച്ചു കൊണ്ടുവരുകയും ചെയ്തിരുന്നത്. ഞങ്ങളെ ആദ്യമായി അപ്പൂപ്പനും അമ്മൂമ്മയും എന്ന് വിളിച്ചത് ആ കുട്ടിയാണ്. വിദേശരാജ്യങ്ങളില് ഫ്ലാറ്റുകളിൽ വളരുന്ന കുട്ടികളുടെ പല പ്രത്യേകതകളും അമ്മുവിനുണ്ടായിരുന്നു. ഉദാഹരണത്തിന് ഭക്ഷണം. ഞാൻ ചോദിക്കും " അമ്മുക്കുട്ടീ ഏതൊക്കെയാണ് junk food ?". അവൾ പറയും " ഐസ് ക്രീം , ഫ്രെഞ്ച് ഫ്രൈ , ബർഗര്, ചോക്കലേറ്റ് " എന്നിവ."മിടുക്കി. മോൾക്ക് ഏതൊക്കെ ആഹാരമാണ് ഇഷ്ടം ?" "ഇതെല്ലാം എനിക്ക് ഇഷ്ട്മാണ് " . കാര്യങ്ങൾ എല്ലാം അറിയാം, പക്ഷെ അത് മാത്രമേ കഴിക്കൂ. ഉച്ചക്ക് ഭക്ഷണം കഴിക്കുമ്പോൾ സ്ഥിരമായി സിന്ഡെറെല്ലയുടെ വീഡിയോ വച്ചുകൊടുക്കണം എന്നും. അതുതീരുമ്പോൾ ഭക്ഷണവും കഴിച്ചിരിക്കും. ഞാൻ അന്ന് അത്ഭുതപ്പെട്ടിരുന്നു. എങ്ങനെയാണ് എല്ലാ ദിവസവും ഇതു തന്നെ കാണുന്നത്. എന്നാൽ ഇന്നു ഞങ്ങളുടെ കൊച്ചുമോന്റെ താല്പര്യങ്ങൾ കാണുമ്പോൾ അത് തികച്ചും സ്വാഭാവികമാണെന്ന് മനസ്സിലായി. ശനിയാഴ്ച ദിവസം അമ്മു പത്രം നോക്കിയിരിക്കും, മക്ഡൊണാൾഡിന്റെ പരസ്യം വരാൻ അവിടെ ലഞ്ചു കഴിച്ചാൽ കിട്ടുന്ന പത്തു സെന്റിന്റെയും ഇരുപതു സെന്റിന്റെയും ചെറിയ സമ്മാനം എന്താണെന്ന് അറിയാൻ വേണ്ടി ആഴ്ചയിലൊരു ദിവസമെങ്കിലും അവൾ അച്ഛനെയും കൂട്ടി അവിടെ പോകും, ഭക്ഷണം കഴിക്കും.ചെറിയ ഇര ഇട്ടു വലിയ മീൻ പിടിക്കുന്ന തന്ത്രം!

## 17.സിങ്കപ്പൂരിനോട് വിട

അങ്ങനെ ഞങ്ങളുടെ സിങ്കപ്പൂർ ജീവിതം അവസാനിക്കുകയായി. കാരണം പലതാണ്. ഒരു വർഷത്തെ പരിപാടി ആറുമാസം കൊണ്ടവസാനിപ്പിച്ചതിനു പ്രധാന കാരണം ഞങ്ങൾ മുമ്പ് സൂചിപ്പിച്ച ചൈനക്കാരുടെ സ്വഭാവ വ്യത്യാസമാണ്. ആശാനെ സിങ്കപ്പൂരിലേക്ക് ക്ഷണിച്ചത് ഒരു തൈവാൻ (പഴയ ഫോർമോസ) ചൈനക്കാരനാണ്. ന്യൂയോർക് സ്‌റ്റേറ്റ് യൂണിവേര്സിറ്റിയിൽ നിന്നു ഉന്നത വിദ്യാഭ്യാസം ലഭിച്ച ഒരു തികഞ്ഞ മാന്യന്. പതിനഞ്ച് വർഷത്തിലധികം ഒരു എഞ്ചിനീയറിംഗ് കോളേജിൽ അധ്യാപകനായി അത്യാവശ്യതിന് ഗവേഷണവും ചെയ്തു കൊണ്ടിരുന്ന കക്ഷിയെ ഒരു സിങ്കപ്പൂർ ഗവേഷണ സ്ഥാപനത്തിന് എങ്ങനെ ഉപയോഗിക്കാമെന്നു അയാൾക്ക് വ്യക്തമായ ധാരണ ഉണ്ടായിരുന്നു. പക്ഷെ ഞങ്ങളുടെ ദൌർഭാഗ്യം എന്ന് പറയട്ടെ അദ്ദേഹം പറഞ്ഞ സമയത്തു ഞങ്ങൾക്ക് അവിടെ എത്താൻ കഴിഞ്ഞില്ല. അദ്ദേഹത്തിനു കാനഡ പൌരൻ ആയ ഭാര്യയിൽ ഉണ്ടായ കുട്ടിക്ക് സിങ്കപ്പൂർ കാലാവസ്ഥ തീരെ പിടിക്കാതായി. ഉത്തര അമേരിക്കയിലെ വൻ തണുപ്പും സിങ്കപ്പൂരിലെ ചൂടും കൂടി ആയപ്പോൾ കുട്ടിക്ക് ശരീരം മുഴുവൻ ചുവന്ന പാടുകൾ വന്നു. തീരെ നിവൃത്തി ഇല്ലാതെ അവർ അമേരിക്കയിൽ തന്നെ ജോലി വാങ്ങി പോയി, ഞങ്ങൾ അവിടെ എത്തുന്നതിനു തൊട്ടു മുമ്പ് പകരം ആശാന്റെ ബോസ്സ് ആയി വന്നത് ചൈന വൻകരയിൽ നിന്നു വന്ന ഒരു കക്ഷി. ബാഹ്യലോകവുമായി വലിയ ബന്ധമോ ഗവേഷണ രീതിയെപ്പറ്റി വേണ്ട വിവരമോ ഇല്ലാത്ത ഒരാള്. അദ്ദേഹത്തിന് ആശാനെ എന്തിന് അവിടേക്ക് ക്ഷണിച്ചു എന്നുതന്നെ അറിയില്ല. കരാർ ഒപ്പിട്ടത് കൊണ്ടു ആറുമാസം

അയാളുടെ കൂടെ ജോലി ചെയ്തു എന്ന് മാത്രം. ഒരിക്കൽ പോലും എന്തെങ്കിലും ചെയ്യാൻ അയാൾ ശ്രീമാനോടാവശ്യ്പ്പെട്ടില്ല കിട്ടുന്ന കാശിനു എന്തെങ്കിലും ചെയ്യണമല്ലോ എന്ന് വച്ചു വിദ്യാര്ത്ഥി സുഹ്റുത്തുമായി ആലോചിച്ചു കുറെ ക്ലാസ്സ് എടുത്തു. ചില പ്രൊജെക്ടുകളിൽ ആവശ്യപ്പെട്ട സംശയങ്ങൾ തീര്ത്തു കൊടുത്തു. അങ്ങനെ ആറ് മാസം കഴിഞ്ഞു . അയാളോ ഡയറക്ടരോ കരാർ പുതുക്കുന്നതിനെപ്പറ്റി പറയുകയോ അഭിമാനിയായ ആശാൻ ആവശ്യപ്പെടുകയോ ചെയ്തില്ല. അങ്ങനെ ആറു മാസം കഴിഞ്ഞു ഞങ്ങൾ തിരിച്ചു പോന്നു. ഒരു പാടു അനുഭവങ്ങളോടെ, ധാരാളം ഓര്മകളോടെ. ആദ്യമായി വിദേശത്ത് ജോലി ചെയ്യാൻ അവസരം തന്ന എല്ലാവര്കും, വിദ്യാർഥി സുഹൃത്തിനും പ്രത്യേകിച്ചു ദൈവത്തിനും നന്ദി പറഞ്ഞു തിരിച്ചുവന്നു. കുറച്ചു നാൾ കഴിഞ്ഞു , പടിഞ്ഞാറേക്കുള്ള ഒരു യാത്രക്ക് പിന്നീട് വഴിയൊരുങ്ങി എന്ന് പറയുകയാവും ശരി.

## ഭാഗം - 2 (എഴുതിയത് : കെ പി മോഹൻദാസ് )

### 1.സിംഗപൂരിലേക്കു ഒരു യാത്ര –കുറച്ചു വറ്ഷങ്ങള്കു ശേഷം

സിംഹപുരത്തേക്കു പോകാന് പെട്ടെന്നാണു ഒരു അവസരം ഉണ്ടായതു, അതും ഔദ്യോഗിക ആവശ്യത്തിനായി. 1999 ഇല് ആറുമാസം അവിടെ താമസിച്ചതിനു ശേഷം ഏകദേശം പത്തു വര്ഷത്തിനു ശേഷം അവിചാരിതമായി വീണു കിട്ടിയ അവസരം. കൂടെയുള്ള മേലധികാരി ആദ്യമായി അങ്ങോട്ടു പോകുക ആയിരുന്നതു കൊണ്ടു അദ്ദേഹത്തിനെ സിംഗപൂര് കാണിക്കേണ്ട ജോലിയും എന്റെ ചുമലില് തന്നെ വന്നു. ഞങ്ങളുടെ സ്ഥാപനവും സിംഗപൂരിലെ നീ ആന് പോളിറ്റെക്നിക്കുമായി ഒരു ധാരണാപത്രം ഒപ്പിടുകയാ യിരുന്നു യാത്രയുടെ ഉദ്ദേശം. ആവിടെ നിന്നു 30 വിദ്യാറ്ത്ഥികളും രണ്ടു അദ്ധ്യാപകരും ആറാഴ്ച ഞങ്ങളുടെ കാമ്പസ്സില് താമസിച്ചു ഇന്ത്യയിലെ കലാ സാസ്കാരിക വ്യാപാര വ്യവസായ മേഖലെകളെപ്പറ്റി പഠിക്കുകയാണു ലക്ഷ്യം. രണ്ടാം വര്ഷം പോളിറ്റെക്നിക് വിദ്യാറ്ഥികള്കു പഠിക്കേണ്ട ഒരു വിഷയത്തിന്റെ ഭാഗമായി.

ചാങി വിമാനത്താവളത്തില് ഞങ്ങളെ സ്വീകരിക്കാന് ആ സ്ഥാപനത്തിന്റെ പ്രതിനിധികൾ ഉണ്ടായിരുന്നു. എയറ് ഇന്ത്യയുടെ ചെന്നൈ സീംഗപൂര് വിമാനത്തില് നാലു മണിക്കൂറ് പറന്നു രാത്രി 8 മണിക്കു അവിടെ എത്തി. വിമാനത്താവളത്തിൽ നിന്നു പോകുന്ന വഴി തന്നെ വൈകുന്നേരത്തെ ഭക്ഷണം കഴിച്ചതിനു ശേഷം

താമസസ്ഥലത്തേക്കു പോകാമെന്നു അവര്‍ പറഞ്ഞതനുസരിച്ചു നമ്മുടെ നാട്ടുകാരുടേതെന്നു പറയാവുന്ന 'ലിറ്റില് ഇന്ത്യ' യിലേക്കു തന്നെ കാറ് പാഞ്ഞു. ആദ്യം തന്നെ ചൈനാക്കാരുടെ ഭക്ഷണം കഴിപ്പിക്കേണ്ട എന്നു കരുതി ആവണം ഞങ്ങളെ ' വാഴയില റെസ്റ്റോറന്റ്' എന്ന ഹോട്ടലിലേക്കാണു കൊണ്ടു പോയതു. സ്വീകരിക്കാന് വന്നവരില് ഒരാള് ചൈനാക്കാരനും മറ്റെയാള് ഇന്ത്യാക്കാരനുമായൊരുന്നു. അതുകൊണ്ടു ഭൂരിപക്ഷം നമുക്കു തന്നെ. വളരെ വൃത്തിയുള്ള ഹോട്ടല്, സ്റ്റീല് പ്ലേറ്റില് വാഴയില വിരിച്ചു അതിലാണു ഭക്ഷണം. യാത്രയില്‍ എന്തൊക്കെയോ ഭക്ഷിച്ചതു കാരണം കാര്യമായ വിശപ്പില്ലാത്തതു കൊണ്ടു ഞങ്ങള് രണ്ടു പേരും ഒരോ മാങ്ങാജ്യൂസിലും ദോശയിലും നിറുത്തി. ആതിഥേയര് ഫ്രൈഡ് റൈസും ചിക്കനും ഭക്ഷിച്ചു. ചെറുപ്പക്കാരായ അവരുടെ ഒപ്പം ഭക്ഷണം കഴിക്കാന് ഞങ്ങൾക്ക് ഏതായാലും ആവില്ലല്ലോ. ചുറ്റും ഭക്ഷണം കഴിക്കുന്നവരില്‍ നല്ലൊരു ഭാഗം ചൈനീസ് സിംഗപ്പൂര് വാസികളാണ്, ന്യൂ ഡല്ഹി കൊണാട്ട് പ്ലേസിലെ മദ്രാസ് കഫേയില് മസാലദോശ തിന്നുന്നവരില് കൂടുതലും സര്ദാര്‍ജിമാരും മറ്റു ഉത്തരേന്ത്യക്കാരും ആണെന്നുള്ളതുപോലെ. ഭക്ഷണ ശേഷം താമസ സ്ഥലത്തേക്കു തിരിച്ചു. സിംഗപ്പൂരിന്റെ പതിനായിരം വിളക്കുകളുടെ മാസ്മര ഭംഗി ആസ്വദിച്ചു കൊണ്ടു ഞങ്ങള് കാറില് ഇരുന്നു. നീ ആന് പോളിയുടെ ഒരു സ്റ്റാഫ് ക്വാറ്ട്ടേര്സിലാണു താമസം. അടുത്തു പണി തീറ്ന്നിട്ടേ ഉള്ളൂ. എതാനും ദിവസങ്ങള്കു മുമ്പു അടിച്ച ഉണങ്ങിവരുന്ന

പെയിന്റിന്റെ പുതുമ നഷ്ടപ്പെട്ടിരുന്നില്ല. സമയം പതിനൊന്നു മണി കഴിഞ്ഞിരുന്നു. പിറ്റേ ദിവസത്തെ വിശദമായ പരിപാടി കയ്യിൽ തന്നു. നേരം വളരെ വൈകിയതുകൊണ്ടു ആതിഥേയരെ യാത്രയാക്കി ഞങ്ങളും വിശ്രമിക്കാന് ശ്രമം തുടങ്ങി. ഏ സി പ്രവറ്ത്തിക്കുന്നുണ്ടു പക്ഷേ മറ്റു ചില പ്രശ്നങ്ങൾ ഓരോന്നായി തുടങ്ങുന്നതു. വീട്ടിലേക്കു വിളിച്ചു വിവരം അറിയിക്കാന് ഫോണ് ഇല്ല. നമ്മുടെ നാട്ടിൽ മൊബൈൽ ഫോണിന്റെ ഉപയോഗം കൂടിയിട്ടുണ്ടെങ്കിലും ഇന്നും ലാന്ഡ് ഫോണ് തീര്ത്തും ഒഴിവാക്കപ്പെട്ടിട്ടില്ലല്ലോ. ഇന്റര്നാഷണൽ റോമിങ്ങിനു വേണ്ടി മുങ്കൂട്ടി അപേക്ഷിക്കാത്തതുകൊണ്ടു, കയ്യിലുള്ള മൊബൈൽ ഫോണ് വെറും നോക്കു കുത്തി ആയി. ബോസ്സിന്റെ ബ്ലാക്ക് ബെറിയില് ബന്ധം കിട്ടുന്നും ഇല്ല. വാങ്ങിയപ്പോൾ ഇന്റെര്ണാഷണൽ റോമിങ് ഉണ്ടു എന്നു പറഞ്ഞു വാങ്ങിയതാണത്രേ. പക്ഷേ അതു യാത്ര പുറപ്പെടുന്നതിനു 48 മണിക്കൂറ് മുമ്പ് എങ്കിലും പ്രവറ്ത്തന ക്ഷമം ആക്കണമത്രേ. ഈ വിവരം ഞങ്ങള് തിരിച്ചു വന്നപ്പോളറിഞ്ഞു. നേരത്തെ ആവശ്യപ്പെടാത്തതിന്റ്റെ വിഷമം.മറ്റൊന്നു, കുളിമുറിയിൽ യാതൊരു സാധനവും ഇല്ല. നമ്മളൊക്കെ കുളിമുറിയിൽ കയറിയാൽ ആദ്യം അന്വേഷിക്കുന്ന ബക്കറ്റും മഗ്ഗും ഇല്ല.കുറച്ചു ടിഷ്യൂ പേപ്പറ് മാത്രം ചുരുട്ടി വച്ചിട്ടുണ്ടു.വിദേശങ്ങളിൽ പല പ്രാവശ്യം പോയിട്ടും താമസിച്ചിട്ടും ഉണ്ടെങ്കിലും കടലാസ് ഉപയോഗിച്ചു ശൌചം ചെയ്യുന്ന രീതി പൂറ്ണമായി ശീലം ആയിട്ടും ഇല്ല. സോപ്പിന്റെ ഒരു കഷണം പോലും ഇല്ല.

ഭാഗ്യത്തിനു ശ്രീമതി എന്റെ ടോയ്ലെറ്റ് കേസിൽ വച്ച ഒരു ലക്സ് സോപ്പ് രണ്ടു കഷണമായി ഒരു പ്ലാസ്റ്റിക് ചരടു കൊണ്ടു മുറിച്ചു ഒരു കഷണം ബോസ്സിനും നല്കി. ഒരു ചെറിയ പ്ലാസ്റ്റിക് കപ്പും സംഘടിച്ചു അത്യാവശ്യകാര്യം സാധിക്കാനുള്ള സംവിധാനം ആയി. ചൂടു വെള്ളവും തണുത്ത വെള്ളവും വേണ്ട രീതിയില് കിട്ടുന്ന ഷവറ് ഉള്ളതു കൊണ്ടു കുളിക്കാൻ മാത്രം കുശാല്. അങ്ങനെ ' വലഭ്ഭനു പുല്ലു ആയുധം' എന്ന ചൊല്ലു അന്വര്ത്ഥം ആക്കി കൊണ്ടു ഞങ്ങൾ താമസം തുടങ്ങി.

## 2. രണ്ടാം ദിവസം.

ഔദ്യോഗിക കാര്യത്തിനു വേണ്ടി മാറ്റിവച്ച ദിവസം. രാവിലെ 930 മണിക്കു നമ്മുടെ സുഹൃത്തുക്കൾ രണ്ടു പേരും വന്നു. ആദ്യത്തെ പരിപാടി പ്രാതല് തന്നെ. ഞങ്ങളും സ്ഥാപനത്തിന്റെ ഡയറക്ടറും ആയി പ്രാതല് കഴിക്കാന് നീ ആന് പോളിയിൽ തന്നെയുള്ള ഒരു കാന്റീനിലേക്കു പോയി. നമ്മുടെ ഒരു സ്റ്റാറ് ഹോട്ടലിന്റത്ര വലിപ്പമുള്ള ഭക്ഷണശാല. ഫുഡ് കോറ്ട്ട് എന്ന ഓമനപേരില് അറിയപ്പെടുന്ന ഇത്തരം കാന്റീനുകളിൽ അവരവരുടെ താല്പര്യം അനുസരിച്ചു ചൈനീസ്, ഇന്ത്യന്, മലായി തരത്തിലുള്ള ഭക്ഷണം ലഭ്യമാണു. കൂടുതൽ പരീക്ഷണത്തിനു തുനിയാതെ നമ്മുടെ ഇമ്ഗ്ലീഷ് പ്രാതല് തന്നെ - ബ്രെഡും ബട്ടറും ഓമേല്ലും കഴിച്ചു. പ്രാതലിനു ശേഷം ഡയറക്ടറുടെ ആപ്പീസിലേക്കു നീങ്ങി. പരിചയപ്പെടുത്തലും മറ്റും കഴിഞ്ഞു ഏകദേശം ഒരു മണിക്കൂറ് ആ സ്ഥാപനത്തെ പറ്റിയുള്ള ഒരു പ്രസന്റേഷനും ചറ്ച്ചയും. നമ്മുടെ സ്ഥാപനത്തെപറ്റി അവരെയും

ചുരുക്കത്തിൽ പറഞ്ഞു മനസ്സിലാക്കി. ധാരണാപത്രം ഒപ്പിടുന്നതു വൈകുന്നേരം ആയതുകൊണ്ടു സ്ഥാപനം ചുറ്റിക്കാണാനുള്ള അവസരം ആണടുത്തതു. അവരുടെ സ്ഥാപനത്തിലെ പരീക്ഷണ ശാലകളും കുട്ടികള് ചെയ്യുന്ന പ്രൊജെക്ക്റ്റുകളും എലല്ലം വൃത്തി ആയി വച്ചിരിക്കുന്നു. വിശദമായി എലല്ലം പറഞ്ഞു തരാന് അദ്ധ്യാപകരും സീനിയറ് വിദ്യാറ്ത്ഥികളും ഉണ്ടായിരുന്നു. നമ്മുടെ സ്ഥാപനങ്ങളില് ഏതെങ്കിലും വി ഐ പി കള് സന്ദറ്ശനത്തിനു വരുമ്പോള് ഏതാനും ദിവസം കൊണ്ടു തട്ടിക്കൂട്ടിയ പ്രദര്ശനം അലല്ല എന്നു വ്യക്തം. ഇത്തരം സന്ദര്ശനം അവറ്ക്കു ഒരു പതിവാണു എന്നറിയുന്ന സമീപനം. ഞങ്ങളുടെ ചോദ്യങ്ങൾക്ക് വ്യക്തമായ ഉത്തരങ്ങള് തയ്യാര് . “അതു സാറിനോടു ചോദിക്കണം എനിക്കറിയാന് വയ്യ “ എന്നൊരിക്കൽ പോലും അവര് പറഞ്ഞു കേട്ടിട്ടിലല്ല

ഐ സി റ്റി ( ഇന്ഫൊറ്മേഷന് കമ്മ്യൂണിക്കേഷന് ടെക്നോളജി - ഐ സി റ്റി ) എന്ന ശാഖയിലെ കുട്ടികളാണു ഞങ്ങളുടെ സ്ഥാപനത്തിലേക്കു വരുന്നതു എന്നുള്ളതുകൊണ്ടൂ അവരുടെ സ്ഥാപനത്തിന്റെ ആ വിഭാഗങ്ങളാണു ഞങ്ങളെ ആദ്യം കാണിച്ചതു. മൈക്രോസോഫ്റ്റ് ,ഹ്യൂലറ്റ് പക്കാറ്ഡ് തുടങ്ങിയ വങ്കിട കമ്പ്യൂട്ടറ് കമ്പനികളുടെ സാമ്പത്തിക സഹായത്തൊടെ കുട്ടികള് ചെയ്യുന്ന പല പ്രോജെക്റ്റുകളും തരക്കേടിലല്ല എന്നു തോന്നി. എഞ്ചിനീയറിങ് പഠിക്കാന് വരുന്നവര് പന്ത്രണ്ടാം ക്ലസ് കഴിഞ്ഞു വരുന്നവരാണലേല്ലാ, എന്നാൽ

പത്താം ക്ലാസ്സ് കഴിഞ്ഞു വരുന്ന പോളിറ്റെക്നിക് കുട്ടികൾ ചെയ്യുന്നതു എന്നതു കൊണ്ടു തന്നെ അവ മോശം ആയി തോന്നിയില്ല. വിവര സാങ്കേതിക വിദ്യയിലെ എല്ലാ നൂതനശാഖകളിലും കുട്ടികള് ധാരാളം ഉണ്ടു. സോഫ്റ്റ്വെയറ് വികസനത്തിലും മൾ ട്ടിമീഡിയ എന്നീ വിഷയത്തിലെല്ലം അവര്കു വലിയ താല്പര്യം ഉണ്ടു. കൂടുതലും പ്രായോഗികമായ പ്രോജെക്ടുകളാണു പ്രധാനം. പോളിടെക്നിക്കില് അതു തികച്ചും ആവശ്യവുമാണു. പൊതുവെ നമ്മുടെ എഞ്ച്നീയറിങ് സ്ഥാപനങ്ങളില് പ്രായോഗിക പ്രോജെക്റ്റു കളുടെ എണ്ണം കുറഞ്ഞു വരുന്നു എന്നു പരാതി ഉണ്ടു. കമ്പ്യൂട്ടറ് വെച്ചുള്ള കളികൾക്ക് അമിത പ്രാധാന്യം നല്കുക വഴി കുട്ടികൾക്ക് അവശ്യം ഉണ്ടാവേണ്ട എഞ്ചിനീയറിങ്ങിലെ പ്രായോഗിക പരിചയം നേടുന്നുണ്ടോ എന്നും സംശയം ഉണ്ടു.

രാവിലത്തെ സന്ദര്ശനം ഒരു മണിയോടു കൂടി മതിയാക്കി ഉച്ചഭക്ഷണത്തിനുള്ള പുറപ്പാടായി. ചൈനീസ് റെസ്റ്റോറന്റിലേക്കാണു യാത്ര. ഒരു വലിയ ഷോപ്പിങ്ങ് കോമ്പക്ല്സിന്റെ മുകളില് ഉള്ള റെസ്റ്റോറന്റ്. ബോസ്സ് വെജിറ്റേറിയന് ആയതു കൊണ്ടു എല്ലാവര്കും ചൈനീസ് വെജിറ്റേറിയന് ഭക്ഷണം ഓറ്ഡറ് ചെയ്തു. നമ്മുടെ നാട്ടിലെ ചൈനീസ് ആഹാരം പലപ്പോഴും നൂഡിത്സിലും ചിലി്ല ബട്ടറ് , ജിഞ്ചറ് ചിക്കന് എന്നിവയിലും അവസാനിക്കുകയാണല്ലോ പതിവു. അതുകൊണ്ടു ഓരോ സാധനവും വരുമ്പോള് അതു എന്താണെന്നുള്ള ഒരു വിശദീകരണത്തോടൊപ്പം ഞങ്ങള് ഭക്ഷണം രുചിച്ചു തുടങ്ങി

പ്രത്യേക രൂപത്തിലും ഭാവത്തിലും ഉള്ള വിഭവങ്ങള്. ചൈനീസ് തത്വചിന്തയുടെ ഭാഗമായ 'യിന് യാങ് ' എന്ന കറുപ്പും വെളുപ്പും ആയുള്ള ചന്ദ്രക്കലയുടെ ആകൃതിയിൽ ഒരു വലിയ ബൌളില് വിളമ്പിയ കൊഴുത്ത സൂപ്പു പോലെയുള്ള ഒരു സാധനം പ്രത്യേകിച്ചും കൌതുകകരമായി തോന്നി. വിളമ്പുമ്പോള് പോലും ആകൃതി നഷ്ടപ്പെടാതെ വിളമ്പാന് അല്പം വൈദഗ്ധ്യം ആവശ്യമാണെന്നു മാത്രം. പച്ചക്കറികൾ മാത്രം അടങ്ങിയ സാലഡിൽ തുടങ്ങി ഏകദേശം പത്തോളം വിഭവങ്ങള്. കുടിക്കാന് ജാസ്മിന് ചായ തീരുന്നതിനു തീരുന്നതിനു ജീരകവെള്ളം പോലെ കൊണ്ടു വന്നു തന്നു. എലാവര്കും വിഭവങ്ങള് ഒരു വലിയ തളികയില് കൊണ്ടു വന്നു കറങ്ങുന്ന മേശയുടെ മുകളില് വക്കുന്നു. മേശ കറക്കി നമുക്കാവശ്യമുള്ളതു എടുക്കുകയേ വേണ്ടൂ. ഡയറക്ടര്കു ആതിഥേയയായ ഡയറക്ടറ് തന്നെ ഭക്ഷണത്തെപ്പറ്റി പറഞ്ഞു മനസ്സിലാക്കി വിളമ്പിക്കൊടു ൽ ത്തിരുന്നു. അതിഥി സല്കാരത്തിൽ അവരും നമ്മെക്കാള് ഒട്ടും പുറകിലല ല്ല എന്നു, ഓരോ നിമിഷത്തിലും ഓറ്മിപ്പിച്ചു കൊണ്ടു. ഞാൻ എല്ലാ വിഭവങ്ങളും രുചിച്ചു നോക്കുന്നതിൽ മാത്രം താല്പര്യം കാണിച്ചു. വിശപ്പടക്കാന് സാലഡ് മാത്രം മതിയല്ലോ എന്നാലും പൂറ്ണമായ ഒരു ചൈനീസ് ലഞ്ചിന്റെ ആസ്വാദ്യത അനുഭവപ്പെട്ടു. ഇങ്ങോട്ടു കടിക്കാത്ത ഏതിനെയും പാചകം ചെയ്താൽ കഴിക്കുന്ന സ്വഭാവം എനിക്കുണ്ടെന്നു എന്റെ ശ്രീമതി കളിയാക്കുന്ന കാര്യം ഓറ്ത്തു. ബോസ്സ് എങ്ങനെ അതു ആസ്വദിച്ചു എന്നു

എനിക്കറിയാൻ കഴിഞ്ഞില്ല ഏതായാലും സുന്ദരിയും കുലീനയുമായ ഡയറക്ടറുടെ സ്നേഹപൂറ്വമായ ആതിഥ്യം അദ്ദേഹം ആസ്വദിച്ചു എന്നു വ്യക്തം. വൈകുന്നേരം മറ്റു വിഭാഗങ്ങളിൽ ആയിരുന്നു സന്ദ്ര്ശനം. പ്രത്യേകിച്ചും എനിക്കു താല്പര്യമുള്ള ഇലക്റ്റ്രിക്കല് എലക്ട്രോണിക്സ് വിഭാഗങ്ങളും ബോസ്സിനു താലപര്യമുള്ള ഫോട്ടോണിക്സ് വിഭാഗവും. വൈദ്യുതിയെ സംബന്ധിച്ചു ഇന്നു ലോകവ്യാപകമായി നടക്കുന്ന ഊറ്ജ്ജഗവേഷണം അവിടെയും നടക്കുന്നു. നമ്മെക്കാള് ഭൂമദ്ധ്യരേഖക്കു അടുത്തു കിടക്കുന്ന അവിടേ ധാരാളം സൂര്യപ്രകാശം കിട്ടുമെന്നുള്ളതിനാൽ സൌരോറ്ജ്ജ ഗവേഷണത്തിനാണു കൂടുതൽ പ്രധാന്യം കൊടുത്തുകണ്ടത്. സൊരോറ്ജ്ജം ഉപയോഗിഗ്ച്ചു പ്രവറ്ത്തിപിക്കുന്ന തെരുവു വിളക്കുകളും ട്റ്റാഫിക് സിഗ്നലുകളും ഉണ്ടായിരുന്നു. പ്രത്യേകം എടുത്തു പറയേണ്ട ഒന്നു നാനോടെക്നോളൊജിയിലും അവര് ചെറിയ തോതിലെങ്കിലും ഗവേഷണം നടത്തുന്നു എന്നതാണു. നമ്മുടെ നാട്ടുകാരനായ ഒരാളാണു ഇതിനു നേതൃത്വം നല്കുന്നതു. മത്സ്യം വളര്ത്തുന്നതിലും മത്സ്യങ്ങളുടെ ജീവിത രീതികള് പഠിപ്പിക്കുന്നതിനും വേണ്ടി ഒരു മത്സ്യ ഗവേഷണ കേന്ദ്രവും ഇവിടെ ഉണ്ടു. വിവിധ തരം മത്സ്യങ്ങളെ നിയന്ത്രിതമായ കാലാവസ്ഥയില് സസുഖം വളറ്ത്തുന്നു. ഹോറ്ട്ടികള്ച്ചറ് വിഭാഗത്തിന്റെ കീഴിലാണു ഈ പരീക്ഷണശാല.




വൈകുന്നേരം 430 ആയപ്പോള് ധാരണാപത്രം ഒപ്പിടൽ ചടങ്ങു ആയി. അവരുടെ സ്ഥാപനത്തിലെ എല്ലാ ജോലിക്കാരും പങ്കെടുത്ത ലളിതമായ ചടങ്ങു. അതിനു ശേഷം സ്മരണിക സമര്പ്പണം. ഞങ്ങള് കോഴിക്കോട്ടുകാറ്ക്കു സുപരിചിതമായ പായ് കപ്പല് മാതൃക ആണു കൊണ്ടുപോയിരുന്നതു. “സിംഗപൂരിലേക്കു സ്വാഗതം “ എന്നെഴുതിയ ലോഹ പ്ലാകുകള് അവര് ഞങ്ങള്കും. അവരുടേ കുട്ടികള് ഇത്തരം പഠനത്തിനു ആദ്യമായി ആണു ഇന്ത്യയിലേക്കു വരുന്നതു. ഇതിനു മുന്പു പല പ്രാവശ്യം ചൈനയിലേക്കു അവർ പോയിരുന്നു. വിദ്യാറ്ത്ഥികളിൽ നല്ലൊരു ഭാഗം ചൈനീസ് വംശജരായതു കൊണ്ടു അവറ്കും അതു സ്വീകാര്യമായി. എന്നാൽ ഇന്ത്യ ഏഷ്യയിൽ എന്നല്ല ലോകത്തിലെ തന്നെ അവഗണിക്കാനാകാത്ത ഒരു സാമ്പത്തിക ശക്തി ആയി വളരുന്നതു കാരണമാവാം ഇത്തരം പഠനസന്ദറ്ശനങ്ങള് അവര് തുടങ്ങുന്നതു. നമ്മുടെ വിവര സാങ്കേതിക വ്യസായ മേഖലകളിലെ വിജയം അസൂയാവഹമാണല്ലോ . പൊതുവെ ഇന്ത്യക്കാരെപറ്റി

വലിയ മതിപ്പു ഇല്ലാത്ത അവറ്ക്കു നാം ഇന്നു അവഗണിക്കാനാവാത്ത രീതിയിൽ എത്തി എന്നതു നമുക്കു അഭിമാനാറ്ഹം ആണു.
പതിവുപോലെ സമാപനം ഡിന്നറില് തന്നെ. ഇത്തവണ ഇന്ത്യൻ ഭക്ഷണത്തിനു പ്രസിദ്ധമായ “മുത്തൂസ് കറി” എന്ന റെസ്റ്റോറന്റിലെക്കാണു പോയതു. എല്ലാവരും മദ്യവും മാസവും ഉള്പെടെ നല്ലവണ്ണം ഭക്ഷിച്ചു, ബോസ്സ് ഒഴികെ. മാങ്ങാ ജ്യൂസില് തുടങ്ങി ഐസ് ക്രീമില് അവസാനിച്ചു. നല്ല ഒന്നാം തരം പാചകം. നല്ലസെറ്വീസ്. അങ്ങനെ രണ്ടാം ദിവസവും സമാപിച്ചു.

## 3. മൂന്നാം ദിവസം

ഔദ്യോഗികമായി വന്ന കാര്യം കഴിഞ്ഞു, എന്നാലും ഇത്രയും ദൂരം യാത്ര ചെയ്തു വന്നപ്പോൾ സിംഹപുരത്തിന്റെ മറ്റു ഭാഗങ്ങൾ കാണാതെ അഥവാ ബോസ്സിനെ കാണിക്കാതെ പോകുന്നതു ശരിയലല്ലോ. “രോഗി ഇച്ഛിച്ചതും വൈദ്യന് വിധിച്ചതും ഒന്നെന്ന“ പോലെ ആതിഥേയർ തന്നെ മൂന്നാം ദിവസം സിങ്കപ്പൂർ കാണലിനു സംവിധാനം ഒരുക്കിയിരുന്നു. ഒരു ദിവസം കൊണ്ടു കാണാന് കഴിയുന്നതു കാണട്ടേ എന്നു ഞാനും. മുന്പരിചയമുള്ളതു കൊണ്ടു സിങ്കപ്പൂരിൽ രുന്ന ഒരാളും ഒഴിവാക്കാത്തതു സെന്റോസ ദ്വീപിലെ കാഴ്ചകളും മുസ്തഫാ സൂപെര്മാര്കെറ്റിലെ ഷോപ്പിങ്ങുമാണു. അതുകൊണ്ടു ഇതു രണ്ടും ഞങ്ങൾ പരിപാടിയില് ചേറ്ത്തു. സമയം കിട്ടിയാല് ഓറ്ചാറ്ഡ് റോഡിലും പോകണം. രാവിലെ എഴുനേറ്റപ്പോള് പ്രാതല് കഴിക്കാന് ഒന്നും ഇല്ല, കുറച്ചു പച്ചവെള്ളം മാത്രം ഉണ്ടു കുടിക്കാന്. ഏതായാലും

താമസസ്ഥലത്തു നിന്നു പുറത്തു കടക്കുക തന്നെ. ഫ്ലാറ്റിൽ നിന്നു പുറത്തേക്കു കടക്കാന് വാതലിന്റെ പുറകിലുള്ള ഒരു ബട്ടണ് അമറ്ത്തിയാല് മതി. പുറത്തിറങ്ങിയാൽ അതു താനെ അടഞ്ഞുകൊള്ളും. പുറത്തു നിന്നു തുറക്കണമെങ്കില് വാതിലിന്റെ പാസ്സ്വേറ്ഡു നമ്പര് അറിഞ്ഞിരിക്കണം. പണ്ടു മാന്ത്രികർ പറയുന്നതു പോലെ " അബ്രകടബ്ര" പറയുകയല്ല ഒരു കീബോറ്ഡില് കുത്തണം. മുറിയില് നിന്നു പുറത്തിറങ്ങിയാൽ തന്നെ മതിലിനു പുറത്തു കടക്കണമെങ്കിൽ ഗേറ്റു തുറക്കണം. അതിനും ഒരു ചെറിയ കീബോറ്ഡില് ഒരു നമ്പറ് റ്റൈപ്പു ചെയ്യണം. നമ്പറ് തെറ്റിയാല് അകത്തു കയറാനോ പുറത്തു പോകാനൊ പറ്റുകയില്ല. വീട്ടിലേക്കു കയറാനും ഗേറ്റു തുറക്കാനും ഉള്ള നമ്പറ് കുറിച്ചു വച്ചതു നന്നായി. അതുകൊണ്ടു വിഷമം കൂടാതെ പുറത്തു കടന്നു, ഒന്നു നടന്നു വരാം എന്നു കരുതി. ബോസ്സ് എഴുനേറ്റിട്ടില്ല. ഞാൻ കുറച്ചു നടന്നപ്പോള് ഒരു പെട്രോള് ബങ്കു കണ്ടു. അതിനോടനുബന്ധിച്ചു 24 മണിക്കൂറും പ്രവറ്ത്തിക്കുന്ന ഒരു മിനി ഷോപ്പിങ് കേന്ദ്രം . അവിടെ മിക്കവാറും സാധനങ്ങള് ഉണ്ടു. ബ്രെഡ് , ജാം , ചിപ്സ് ഇവയെല്ലൃം ഉണ്ടു. കാപ്പിയും കിട്ടും .നമ്മുടെ നാട്ടിൽ കാണുന്നതരം യന്ത്രത്തിൽ നിന്നു വരുന്ന കാപ്പി. കാപ്പി യന്ത്രത്തിന്റെ അടുത്തു ചെന്നു നോക്കി. അമേരിക്കന് സ്റ്റൈലില് നാണയം ഇട്ടു കാപ്പിയും മറ്റു ഭക്ഷ്യ വസ്തുക്കളും എടുക്കുന്നതാണോ എന്നു. പണം ഇടാന് സ്ലോട്ടുകളൊന്നും കാണുന്നില്ല. ആട്ടോമാറ്റിക് യന്ത്രം അല്ല. വില്പനയ്ക്ക് നില്കുന്ന സ്ത്രീയോടു ചോദിച്ചു. ഒരു

ഡോള്ളറും 80 സെന്റും ( 56 രൂപാ) കൊടുത്തു കൂപ്പണ് വാങ്ങി. കാപ്പിക്കുള്ള ബട്ടണ് അമര്ത്തി നോക്കി. ചൂടു വെള്ളം മാത്രം വരുന്നുണ്ടു. നമ്മുടെ നാട്ടിലെ നെസ്കഫെ ,ബ്രൂ കോഫി ബൂത്തുകളെപ്പോലെ തന്നെ. പക്ഷെ രാവിലെ ആയതുകൊണ്ടു പാലും കാപ്പിപ്പൊടിയും ഒന്നും അവര് ലോഡു ചെയ്തിട്ടില്ല ഞാന് വിഷണ്ണനായി നില്കുന്നതു കണ്ടു അവര് വന്നു വേണ്ടതു ചെയ്തപ്പോള് ഒന്നാം തരം കാപ്പി കിട്ടി. രണ്ടു കാപ്പിയും കുറച്ചു ബിസ്കറ്റും ഒരു പാക്കറ്റ് ചിപ്സുമായി പ്രാതൽ പാര്സല് ആക്കി എടുത്തു താമസസ്ഥലത്തേക്കു തിരിച്ചു. അവിടെ എത്തിയപ്പോല് ബോസ്സ് എഴുനേറ്റു നില്കുന്നു. പ്രാതൽ അന്വേഷിച്ചു പോയ വിവരം അറിയിച്ചു. ചൂടു കാപ്പിയും ബിസ്കറ്റും ചിപ്സും കഴിച്ചു പ്രാതല് കഴിച്ചപ്പോള് നമ്മുടെ ആതിഥേയര് എത്തിക്കഴിഞ്ഞു. പ്രദക്ഷിണത്തിനു.

പത്തുമണി ആയി. ശനി ആഴ്ച ആയതുകൊണ്ടു മുസ്തഫ സൂപ്പർമാറ്കറ്റില് തിരക്കു കൂടും. ഞങ്ങള് സിംഗപൂരിലുള്ളപ്പോള് പച്ചക്കറിയും പലവ്യഞ്ജനവും വാങ്ങാന് രാവിലെ തന്നെ അവിടെ പോകും. നമ്മുടെ നാട്ടിലെ ഏതു സാധനവും അവിടെ ലഭ്യം.. വെള്ളരിക്കാ പടവലങ്ങാ കറിവേപ്പില ഇളവന് എന്നു വേണ്ട കുടമ്പുളിയും മത്സ്യവും മാംസവും എല്ലു അവിടെ കിട്ടും. ഉച്ച കഴിഞ്ഞാല് നമ്മുടെ നാട്ടുകാരുടെയും സഞ്ചാരികളുടെയും തിരക്കാണു ആയിരക്കണക്കിനു മാതൃകയിലുള്ള വാച്ചുകള് പ്രവേശനകവാടത്തിനു അടുത്തു

തന്നെ ഉണ്ടു. സ്വര്ണം വജ്രം, ജെയിഡു എന്നിങ്ങനെ ആഭരണങ്ങള് വേറൊരു ഭാഗത്തു. കുട്ടികളുടെ കളിപ്പാട്ടങ്ങള്കു ഒരു നില തന്നെ, വിവിധ തരം വസ്ത്രങ്ങള്, പുരുഷന്മാര്കും സ്ത്രീകള്കും കുട്ടികള്കും ഉള്ളതെല്ലാം റെഡി. ഏതായാലും പെട്ടെന്നുള്ള യാത്ര ആയതുകൊണ്ടു അധികം ഷോപ്പിങ്ങിനു തയ്യാറെടുപ്പൊന്നും ഇല്ല. എങ്കിലും ശ്രീമതിയുടെ ലിസ്റ്റു നോക്കി കുഞ്ഞു മോള്കു നല്ല ചുവപ്പു നിറത്തില് ചൈനീസ് ഡ്രാഗണ് തുന്നി ചേര്ത്ത ഒരു കുപ്പായവും, ഒരു സിംഗപൂര് എയര്ഹോസ്റ്റസ്സിന്റെ മാതൃകയില് ഉള്ള ഡ്രസ്സും വാങ്ങി. കൊച്ചുമോനും ഒരു ചൈനീസ് തരത്തിലുള്ള കുപ്പായം വാങ്ങി.

ഞങ്ങള് സിംഗപൂറില് ഉണ്ടായിരുന്ന സമയത്തു ഒരു സിംഗപൂറ് ഡോള്ളറിനു 24 രൂപ ആയിരുന്നു. ഇപ്പോള് ബാങ്കു നിരക്കു 32 രൂപ. പക്ഷെ ചെന്നൈ വിമാനത്താവളത്തില് തോമസ് കുക്കിലും വികെസി വിദേശപണവിനിമയ സ്ഥാപനത്തിലും അന്വേഷിച്ചപ്പോള് ഒരു ഡോള്ളറിനു 38.50 രൂപാ. ബാങ്കു നിരക്കില് നിന്നും 6.50 കൂടുതല്. ടാക്സിക്കും മറ്റും വേണ്ടി അത്യാവശ്യം കുറച്ചു പണം ഡോളറില് ആക്കി. സമയം ഉണ്ടായിരുന്നെങ്കില് ബാങ്കില് പോയി പണം മാറുമായിരുന്നു. (തിരിച്ചു വന്നപ്പോൾ ബാക്കി ഉണ്ടായിരുന്ന കുറച്ചു ഡോള്റ് മടക്കി കൊടുത്തപ്പോള് ഒരു ഡോള്ളറിനു 28 രൂപാ വച്ചു തന്നു.) മൂന്നു ദിവസത്തിനിടയില് പത്തു രൂപാ ഒരു ഡോള്റിനു നഷ്ടം. ഗുണപാഠം: ഇന്ത്യക്കു പുറത്തു പോകുമ്പോള്

അത്യാവശ്യമുള്ള പണം ബാങ്കു വഴി തന്നെ വിദേശ കറന്സിയില് ആക്കുക. നമ്മുടെ നാട്ടിലെ മണി ചേഞ്ചേഴ്സ് , പ്രത്യേകിച്ചും വിമാനത്താവളത്തിൽ നമ്മുടേ കഴുത്തറക്കാതിരിക്കാന് ഇതു സഹായിക്കും. വിമാനത്താവളത്തിൽ എല്ലാത്തിനും തീ പിടിച്ച വില ആണല്ലോ. എന്നാല് ക്രെഡിറ്റ് കാര്ഡുപയോഗിച്ചുള്ള പര്ചേസിനു ന്യായമായ തുക മാത്രമേ എടുക്കുന്നുള്ളൂ. സ്റ്റേറ്റ് ബാങ്ക് ഒഫ് ഇന്ത്യയുടെ സുവര്ണ കാര്ഡു അഥവാ ശുഭയാത്രാ കാര്ഡു പോലെയുള്ള ക്രെഡിറ്റ് കാര്ഡിലു വിദേശ രാജ്യങ്ങളിൽ സാധനങ്ങൾ വാങ്ങാം. ഞാന് വാങ്ങിയ കുറച്ചു സാധനങ്ങള്കു 34.40 രൂപയേ ഒരു ഡോള്ളറിനു ആയുള്ളൂ. ഇവിടെ സാധാരണ കിട്ടാത്ത ഒരു ബുദ്ധന്റെ ലോക്കറ്റു വാങ്ങി ഷോപ്പിങ് അവസാനിപ്പിച്ചു. ബോസ്സ് കുറെ തുണിത്തരങ്ങളും ചൊകേറ്റും വാങ്ങി. സമയം മണി ഒന്നര.

അടുത്തതു ഭക്ഷണം . പ്രാതല് വളരെ ലഘുവായിരുന്നതു കൊണ്ടു നലല്ലണ്ണം വിശക്കുന്നുമുണ്ടു മുസ്തഫായുടെ തൊട്ടടുത്തുള്ള ഒരു ആന്ധ്രാ ഹോട്ടലില് തന്നെ ആവട്ടേ എന്നു തീരുമാനിച്ചു.. വെജിറ്റേറിയനും നോണ് വെജിറ്റേറിയനും ഉണ്ടു. നല്ല ഭക്ഷണം . എണ്ണയില് ഉണ്ടാക്കിയ ആന്ധ്രാ അച്ചാറും മുളകു പൊടിയും ചമ്മന്തിപ്പൊടിയും കൂട്ടി ബോസ്സ് സുഖമായി ഭക്ഷണം കഴിച്ചു. അല്പം ചിക്കന്റെ മറവില് ഞങ്ങള് മറ്റു മൂന്നു പേരും.

അടുത്ത പരിപാടി ഓര്ചര്ഡ് റോഡിലേക്കാണു. ഓര്ചര്ഡ്

റോഡില് ഓരോ കെട്ടിടത്തിലും മുസ്തഫാ പോലെയുള്ള ഷോപ്പിങ്ങ് കേന്ദ്രങ്ങളാണു. ഒരു കേന്ദ്രത്തിൽ മാത്രം കയറി. കാറ് ഇടാന് ആറാം നിലയിലും  ഏഴാം നിലയിലുമായി കുറച്ചു കറങ്ങിയതിനു ശേഷം ആണു ഇടം കിട്ടിയതു. ഓരോ നിലയിലും 30 ഓളം കാറ് പാറ്കു ചെയ്യാനുള്ള സൌകര്യം ഉണ്ടു. കോഴിക്കോട്ടു കാറ് പുറത്തെടുത്താല് ഇടാനുള്ള സൌകരയ്ക്കുറവു ഞാന് ഓറ്ത്തു. കാറ് വാങ്ങി വീട്ടില് ഇട്ടിട്ടു ആട്ടോ റിക്ഷായില് യാത്ര ചെയ്യേണ്ട ഗതികേടാണു നമ്മുടെ പട്ടണങ്ങളില്. കെട്ടിടങ്ങളുണ്ടാക്കുമ്പോള് അത്യാവശ്യമായ പാറ്കിങ് സൌകര്യം താഴത്തെ നിലയിലോ ഭൂമിക്കടിയില് ഒരു നില ഉണ്ടാക്കിയോ ചെയ്യണമെന്നു നിയമം ഉണ്ടെങ്കിലും അതു പാലിക്കപ്പെടുന്നില്ല എന്നു വ്യക്തം. പൈസ കൊടുത്തു പാറ്കിങ്ങിനുള്ള സൌകര്യവും നമ്മുടെ നാട്ടില് പരിമിതം. കാറ് പാറ്കു ച്യ്തു് അകത്തു കയറി. ഒരു മണിക്കൂറിനു രണ്ടു ഡോള്റ് വരെ പാറ്കിങ് ഫീസ് ഉണ്ടു. മിക്ക സാധനങ്ങള്കും 50 % വിലക്കുറവു എഴുതി വച്ചിട്ടുണ്ടു. പക്ഷേ കുറഞ്ഞ വിലയും നമുക്കു താങ്ങാന് വയ്യാത്ത വിലയാണു. എല്ലൊം ഒന്നു ചുറ്റി നടന്നു കണ്ടു ഞങ്ങള് പുറത്തു കടന്നു. കൂടുതല് കൈ പൊള്ളിക്കാതെ.

## 4.കടലിന്റെ സംഗീതം – സിംഗപൂറ് സെന്റോസ



ഇന്നു സിംഹപുരത്തെ സെന്റോസ ദ്വീപിലെ ഏറ്റവും മെച്ചപ്പെട്ട കാഴ്ച 'കടലിന്റെ സംഗീതം' എന്നു വിളിക്കുന്ന ശബ്ദ വെളിച്ച ലേസറ് പ്രദറ്ശനമാണു.. വൈകുന്നേരം 7 40 നും 8 40 നും രണ്ടു പ്രദറ്ശനമാണുള്ളതു. ഞങ്ങള് വൈകി എത്തിയതു കൊണ്ടു ആദ്യത്തെ പ്രദറ്ശനത്തിനുള്ള റ്റിക്കറ്റു കിട്ടിയില്ല.നമ്മുടെ സിനിമാ കൊട്ടകകളിലെ പോലെ എക്സ്ട്രാ കസേരയിട്ടു ആളെ ഇരുത്താനുള്ള സംവിധാനവും ഇല്ല. അതുകൊണ്ടു രണ്ടാമത്തെ പ്രദർശനത്തിനു റ്റിക്കറ്റു എടുത്തു. സമയം പോക്കാൻ ദ്വീപില് ചുറ്റിക്കറങ്ങാന് ഉള്ള ഒരു മോണോ റെയിലില് ഓടുന്ന റ്റ്രെയിനില് കയറി കറങ്ങി. ട്രെയിനിന്റെ ശബ്ദത്ത്നിടയിലും മൈക്കിൽ കൂടി വിശദീകരണം കേള്കുന്നുണ്ടു, തിരിയുന്നില്ലെങ്കിലും. കടല്പുറത്തു കമിതാക്കള്കു ഒത്തുകൂടാനുള്ള ചെറിയ കുടിലുകള് വരെ കാണാം. രണ്ടു ഡോളര് മുടക്കി ഓരോ

കാപ്പി കുടിച്ചു വീണ്ടും തിരിച്ചെത്തിയയപ്പോള് ആദ്യത്തെ പ്രദറ്ശനം കഴിഞ്ഞിരുന്നു









പണ്ടു ഞങ്ങള് കണ്ടപ്പോള് ഇവിടെ ലേസറ് രശ്മികളും ജലധാരയും വച്ചു കൊണ്ടുള്ള ഒരു സാധാരണ പ്രകടനം മാത്രം ആയിരുന്നു. നമ്മുടെ നാട്ടിൽ പലയിടങ്ങളിലും ലേസറ് പ്രദറ്ശനം ആള്കാര് കൂടുന്നിടത്തു കാണിക്കാറുണ്ടല്ലോ, എന്നാല് ഇന്നു ഈ പ്രദർശനം വളരെ വിപുലീകരിച്ചു ഒരു അസാമാന്യമായ ദൃശ്യ ശ്രാവ്യ

അനുഭവമാക്കി മാറ്റിയിരിക്കുന്നു. ഒരു ഫ്രഞ്ച് എഞ്ചിനീയര് രൂപകല്പന ചെയ്ത ഇന്നത്തെ പ്രദര്ശനത്തിനു 'കടലിന്റെ സംഗീതം ' എന്നു നാമകരണം ചെയ്തിരിക്കുന്നു. കടല്തീരത്തു പത്തിരുപതു മീറ്റര് ഉള്ളിലേക്ക് മാറി കൂറ്റന് ജലധാരകളും വിവിധ നിറത്തിലുള്ല ലൈറ്റുകളും സാധാരണ മുക്കുവക്കുടിലു കള്കുള്ളിൽ സ്ഥാപിച്ചിരിക്കുന്നു. ഒറ്റ നോട്ടത്തിൽ കടല്പ്പുറത്തെ മുക്കുവരുടെ കുടിലുകള് ആണെന്നേ തോന്നൂ. ഡിസൈനറുടെ ഉപദേശം അനുസരിച്ചു പ്രത്യേക ലോഹമിശ്രിതമുപയോഗിച്ചു ഉണ്ടാക്കിയ വലിയ പമ്പുകളും വന്പൈപ്പുകളും കടലില് സ്ഥാപിച്ചു ജല ധാരകള്കും മറ്റും ആവശ്യമായ സംവിധാനം ഉണ്ടാക്കിയിരിക്കുന്നു. ലേസറ് ലൈറ്റുകളൊ അതുപോലെ കൃത്രിമമായ ഒന്നും ഒറ്റനോട്ടത്തില് പുറത്തു കാണുകയില്ല. ഒരു സംഘം നറ്ത്തകരുടേ സംഗീതവും നൃത്തവും ആയാണു തുടങ്ങുന്നതു. ചൈനീസ് , മലായ്, തമിഴ് ഗാനങ്ങളാണു തുടക്കത്തില് ബാക്കി വിവരണം ഇങ്ലീഷില് തന്നെ. നൃത്തം ചെറിയ ഒരു കോമാളി രൂപത്തിലാണെന്നു തോന്നി. എന്നാലും ശ്രദ്ധിച്ചാല് സംഗീതം വിവിധ ലേസറ് പ്രദര്ശനത്തിനു പ്രചോദകമായ രീതിയിലാണു സംവിധാനം ചെയ്തിരിക്കുന്നതു. ഉദാഹരണത്തിനു ഒരു പുകപടലത്തില് കാണുന്ന അഗ്നിദേവത തന്റെ ശക്തി വറ്ദ്ധിപ്പിക്കാന് പാട്ടു പാടാന് ആവശ്യപ്പെടുന്നു, വീണ്ടും വീണ്ടും ഉച്ചത്തില്. സംഗീതം ഉച്ചസ്ഥായിയില് ആകുമ്പോള് അഗ്നി പൂറ്ണമായ ശക്തി പ്രാപിച്ചു അഗ്നിപറ്വതത്തിൽ നിന്നെന്ന പോലെ

പുകയും അഗ്നിയും വമിപ്പിക്കുന്നു. പുകപടലത്തിന്റെ ഇടക്കു ഒരു സുന്ദരിയുടെ രൂപം തെളിഞ്ഞു വരുന്നു. ആദ്യമാദ്യം വ്യക്തമല്ലാത്ത രൂപം ക്രമേണ വ്യക്തമാവുന്നു. ലേസറ് ലൈറ്റുകൊണ്ടു ഉണ്ടാക്കിയ കടലൽ ജന്തുക്കളുടെ, നീര്കുതിരയുടെയും മറ്റും രൂപം ഇടക്കിടക്കു വന്നു പ്രേക്ഷകരൊടു സംസാരിക്കുന്നു, ചോദ്യങ്ങള് ചോദിക്കുന്നു.







സംഗീതജലധാര വളരെ ആകര്ഷകമാണു. സംഗീതത്തിന്റെ ഏറ്റക്കുറച്ചിലനുസരിച്ചു നൃത്തം ചെയ്യുന്ന ജലധാര സുന്ദരമായ കാഴ്ചയാണു. വിവിധ കളറിലുള്ള ലൈറ്റുകളുടെ സഹായത്തോടെ അതു അതീവ സുന്ദരമായി കാണുന്നു. 40 മിനുട്ടുകള് നീണ്ടു നില്കുന്ന ഈ പ്രദര്ശനത്തിന്റെ അവസാനം ഒരു തകര്പ്പന് വെടിക്കെട്ടോടെ ആണു. തൃശ്ശൂര് പൂരം വെടിക്കെട്ടു കണ്ട കേരളീയര്കു ഇതെന്താ എന്നു

തോന്നുമെങ്കിലും, അഞ്ചു മിനുട്ടു കൊണ്ടു പൂക്കുറ്റിയും അമിട്ടും എല്ലാം ഉണ്ടാക്കിയിരിക്കുന്നു. ഞാന് പണ്ടു കണ്ട ലേസര് ഷോ എവിടെ , ഇന്നത്തെ 'കടലിന്റെ സംഗീതം' എവിറ്ടെ? നമ്മുടെ നാട്ടില് ഏതെങ്കിലും നല്ലപ്രദരശന വസ്തു ഉണ്ടാക്കിയാല് തന്നെ അവ കാല ക്രമേണ അത്യാവശ്യമായ അനുരക്ഷണം ഇല്ലാതെ നശിച്ചുപോകുന്ന എത്ര അനുഭവങ്ങള് ഉണ്ടു. മലമ്പുഴയിലെ പൂന്തോട്ടവും റോക്ക് ഗാററ്ഡനും അടുത്തു കണ്ടപ്പോള് ഞങ്ങള്കുണ്ടായ വേദന മുന്പൊരിക്കല് എഴുതിയിരുന്നു. അവഗണനയുടെ കഥ പറയാന് എത്ര എത്ര ഉദാഹരണങ്ങള് നമ്മുടെ നാട്ടില് ഉണ്ടാവും.

സെന്റോസ ദ്വീപിലെ മറ്റൊരു അപൂര്വ ദൃശ്യമാണു വെള്ളത്തിനടിയിലെ അക്വേറിയം. കനം കൂടിയ അക്രിലിക് ഗ്ലാസ്സിൽ ഉണ്ടാക്കിയ ഭിത്തികൾകു മുകളിലു വലിയ മത്സ്യങ്ങൾ യഥേഷ്ടം വിഹരിക്കുന്നു. കൂറ്റൻ സ്രാവുകളും തിരണ്ടിയും മറ്റു വിവിധ മത്സ്യങ്ങളും നമ്മുടെ തലക്കു മുകളിൽ കൂടി നീങ്ങുന്നു. ഒക്ടൊപ്പസ്സിന്റെ തന്നെ വിവിധതരം. നമ്മുടെ നാട്ടിൽ ഓന്തിനും രാഷ്ട്രീയക്കാറ്കും മാത്രമേ നിറം മാറാൻ കഴിയുള്ളൂ എന്നാണല്ലോ നാം ധരിച്ചു വച്ചിരിക്കുന്നതു. എന്നാൽ ഇതാ ഒരു ഒക്റ്റോപസ് സൌകര്യം പോലെ നിറം മാറാൻ കഴിയുന്നതു. പെൻ ഗുയിനുകൾകു അന്റാർട്ടിക്കിൽ മാത്രമേ ജീവിക്കാൻ കഴിയൂ എന്നാണല്ലൊ പൊതുവെ ധാരണ. എന്നാൽ ഇവിടെ ഭൂമദ്ധ്യരേഖക്കു തൊട്ടടുത്തു പെൻ ഗുയിനുകൾകു വേണ്ട താമസ സൌകര്യം ഒരുക്കിയിരിക്കുന്നു. അവയ്കു ജീവിക്കാനും വളരാനുമുള്ള താപനില നിലനിറ്ത്തി ഒരു ആവാസ കേന്ദ്രം ഉണ്ടാക്കിയിരിക്കുന്നു. വിവിധ തരത്തിലും വലുപ്പത്തിലും ഉള്ള പെൻഗുയിനുകള്. അവയ്കു ഭക്ഷണം കൊടുക്കുന്ന സമയത്തു കാണാൻ പ്രത്യേക രസമുണ്ടു. അങ്ങനെ വൈവിധ്യങ്ങളുടെ ഒരു കലവറ തന്നെ ആണു ആ അക്വേറിയം. എല്ലാം കുറിച്ചു വയ്കാൻ കഴിയാഞ്ഞതു കൊണ്ടു ഓർമ നിൽകുന്നില്ല.പിന്നെ കുഞ്ചൻ നമ്പ്യാർ സദൃ വറ്ണിക്കുന്നതു പോലെ വറ്ണിക്കാൻ ‘ആയിരം നാവുള്ളൊരനന്തനും സാദ്ധ്യമാണോ?‘. കണ്ടറിയാനുള്ളതു കണ്ടു തന്നെ അറിയണം. ഒന്നൊന്നര മണിക്കൂറ് അവിടെക്കഴിഞ്ഞു പുറത്തിറങ്ങിയപ്പോൾ ഒരു അത്ഭുത

ദ്വീപിൽ നിന്നു പുറത്തിറങ്ങിയപോലെയാണു തോന്നിയതു. ഇനിയും മണിക്കൂറുകൾ അവിടെ കഴിയാൻ തോന്നും.

## 6. ഡോള്ഫിന് ലഗൂണ്

സെന്റോസ എന്ന മാന്ത്രിക ദ്വീപു. സിംഗപൂറ് ഷോപ്പിങ് പറുദീസ ആണെങ്കില് സെന്റോസ സഞ്ചാരികള്കു ശരിക്കും ഒരു മാന്ത്രിക ദ്വീപു തന്നെ ആണു. കണ്ണിനും കാതിനും കുളുർമ്മ നല്കുന്ന വൈവിധ്യമാറ്ന്ന കാഴ്ചകള് അവിടെ ഒരുക്കി വച്ചിരിക്കുന്നു. സ്വാഗതം ചെയ്യുന്നതു സിംഹപുരത്തിന്റെ ചിഹ്നം ആയ പകുതി സിംഹവും പകുതി മത്സ്യകന്യകയുടെയും രൂപത്തില് ഉള്ള മെറ്ലയണിന്റെ ഭീമാകാരമായ രൂപം. ചെറിയ ചാറ്റല് മഴ ഞങ്ങളുടെ ഉത്സാഹത്തെ തീരെ കെടുത്തിയില്ല



അടുത്തതായി പോയതു ഒരു ഡോള്ഫിന് കുളത്തിലേക്കാണു. സമാന്യം വലിപ്പമുള്ള ഒരു വലിയ കുളം. ഒരു വശത്തു ഒരു സ്റ്റേജും മറ്റേ വശത്തു കാണികൾക്ക് ഇരിക്കാനുള്ള സൌകര്യവും. പ്രവേശന ഫീസ് കൊടുത്തു അകത്തു കടന്നപ്പോള് പദ്രര്ശനം തുടങ്ങാറായി. ചൈനീസ് ഇംഗ്ലീഷില് വിശദീകരണം ഉണ്ടു. ഡോല്ഫിനുകൾ മനുഷ്യനു നലല്ലണ്ണം മെരുങ്ങുമെന്നു കേട്ടിട്ടുണ്ടു. എന്നാൽ ഇത്രയധികം അനുസരണയോടെ അവ പരിശീലകയുടെ ഓരോ നിര്ദേശവും അനുസരിക്കുന്നു. കുളത്തിന്റെ ഒരറ്റത്തു നിന്നു മറ്റേ അറ്റം വരെ ശരീരത്തിന്റെ പകുതിയിലധികം ഭാഗം വെള്ളത്തിനു മുകളിൽ ഉയറ്ത്തി പിടിച്ചു കൊണ്ടുള്ള ഓട്ടം , മൂന്നു ഡോള്ഫിനുകൾ ഒന്നിച്ചു ഒരേ സമയം വളയത്തില് കൂടി ചാടുന്നതു, ഇവ മൂന്നും ഒരേ സമയത്തു വെള്ളത്തിൽ നിന്നു പുറത്തേക്കു ഉയറ്ന്നു ചാടുന്നതു എല്ലാം കാണികള്കു ഫോട്ടോയിലോ വിഡിയോയിലോ പകര്ത്താം. കാണികളിൽ ചിലരെ ക്ഷണിച്ചു ഡോള്ഫിനു ഭക്ഷണം കൊടുക്കാനും അവയെ താലോലിക്കാനും അവസരം കൊടുക്കുന്നു. നല്ല അനുസരണയുള്ള കുട്ടികളെപ്പോലെ അവ നിന്നു കൊടുക്കുന്നു. അവിടെ നിന്നെടുത്ത ചില ചിത്രങ്ങൾ ഇതിൽ ചേര്ക്കുന്നു. നല്ലൊരനുഭവം തന്നെ. പണ്ടു ഞാന് ഇതു കണ്ട ഓറ്മയില്ല. അതുകൊണ്ടു കൂടുതല് ആസ്വാദ്യകരം ആയി.



ഡോൾഫിൻ ഇരട്ടകളുടെ നീന്തൽ

ഒറ്റയാന്റെ ചാട്ടം



## ഇതെഴുതിയവരെ  പറ്റി

**മാലതി മോഹൻദാസ്** : : വീട്ടമ്മ , രണ്ടു കുട്ടികളുടെയും നാല് പേരക്കുട്ടികളുടെയും അമ്മ. യാത്ര വളരെ ഇഷ്ടം. യാത്രയിൽ കാണുന്ന കാഴ്ചകളും മറ്റും കുറിച്ച് വയ്ക്കുന്നു. കുട്ടികൾ രണ്ടു പേരും വിദേശത്ത് ആയതു കൊണ്ടു യാത്ര ചെയ്യാൻ അവസരം കിട്ടി. അമേരിക്ക , ഇന്ഗ്ലന്റും സ്കൊട്ലന്റും യുരോപിലെ ചില ഭാഗങ്ങൾ ഇവ കണ്ടിട്ടുണ്ട്. സിങ്കപൂരിലും ടർക്കി സൈപ്രസ് എന്നെ രാജ്യങ്ങളിലും ആര് മാസം മുതൽ ഒരു വര്ഷം വരെ താമസിച്ചിരുന്നു, ഇ മെയിൽ വിലാസം :malathukuttyn@gmail.com

**കെ പി മോഹൻദാസ്** : നാല്പതിലധികം വര്ഷം ഇന്ത്യയിലും വിദേശത്തും എഞ്ചിനീയറിംഗ് അദ്ധ്യാപകനായിരുന്നു. കൂടുതൽ കാലം കോഴിക്കോട് എൻ ഐ ടി ( പഴയ ആർ ഈ സി )യില്. ഇപ്പോൾ പെൻഷൻ വാങ്ങി വിശ്രമ ജീവിതം





നയിക്കുന്നു. അറിയാവുന്ന കാര്യങ്ങൾ മറ്റുള്ളവരുമായി പങ്കു വെക്കാൻ എപ്പോഴും തയ്യാര്. ഇ-മെയിൽ വിലാസം kp.mohandas62@gmail.com